# മലങ്കരസഭ

**THE MALANKARA SABHA** SEPTEMBER 2022

MALAYALAM MONTHLY, Vol-66, Issue-09_₹20



അന്റോണിയോ
ഫ്രാൻസിസ്കോ
സേവ്യർ അൽവാറീസ്
മാർ യൂലിയോസ്
മെത്രാപ്പോലീത്താ

**ചരമ ശതാബ്ദി വർഷം**
**2022–23**

'നമ്മുടെ അൽവാറീസു മെത്രാച്ചനെ
നിങ്ങൾ അറിയുമല്ലോ.
അദ്ദേഹം താൻ പിടിച്ചിരുന്ന
വിശ്വാസത്തിൽ
നല്ല ഉറപ്പുള്ളവനായിരുന്നു.

– പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനി

# ST. MARY'S ORTHODOX CHURCH OF INDIA
## INC. BRONX, NEW YORK




# GOLDEN JUBILEE (1972-2022)

**"You shall thus consecrate the fiftieth year and proclaim a release through the land to all its inhabitants. It shall be a jubilee for you" (Leviticus 25:8–10)**

അമേരിക്കൻ മണ്ണിലെ ആദ്യ ദേവാലയങ്ങളിലൊന്നായ ബ്രോക്സ് സെന്റ് മേരീസ് കനക ജൂബിലിയുടെ നിറവിലാണ്. അമ്പത് വർഷക്കാലം കൊണ്ട് വിദേശ മണ്ണിൽ മലങ്കരസഭാ പൈതൃകവും അന്തസത്തയും കൈവിടാതെ സൂക്ഷിക്കുവാനും സഭയുടെ നിരവധി പ്രസ്ഥാനങ്ങൾക്കും ആതുര പ്രവർത്തനങ്ങൾക്കും കൈതാങ്ങ് നൽകുവാനും ഈ ഇടവകയ്ക്ക് സാധിച്ചു. ആദ്ധ്യാത്മിക ചൈതന്യമുള്ള ഒരു യുവതലമുറയെ വാർത്തെടുക്കുവാൻ സാധിച്ചു. അഭിവന്ദ്യ ദിമിത്രിയോസ് തിരുമേനി, ഫാ. നൈനാൻ റ്റി. ഈശോ, ഫാ. പോൾ ചെറിയാൻ എന്നിവർ ഈ ഇടവകയിലൂടെ വളർന്ന് വന്നവരാണ്. ദീർഘകാലം ഇടവകയെ നയിച്ച ഫാ. എ.കെ. ചെറിയാൻ, ഇപ്പോഴത്തെ വികാരി ഫാ. ഡോ. വർഗീസ് എം.ഡി. എന്നിവരുടെ നേതൃത്വം ശ്രേഷ്ഠമായതാണ്. ലേവ്യ 25 ൽ പറയുന്നതു പോലെ ജൂബിലി വർഷത്തിൽ നിർദ്ധനരായ മനുഷ്യരുടെ കണ്ണുനീർ ഒപ്പാനായി 50 വീടുകൾ നിർമ്മിച്ചു നൽകാനാണ് ഇടവക ആഗ്രഹിക്കുന്നത്. പ. ബാവ തിരുമേനിയുടെ 'സഹോദരൻ' പദ്ധതിയുടെ ആഹ്വാനം ഉൾക്കൊണ്ടുകൊണ്ട് നിരണം ഭദ്രാസനത്തിൽ ആദ്യ ഭവനത്തിന് അടിസ്ഥാന ശില ഇട്ടു പണി തുടങ്ങി. **സെപ്റ്റംബർ 24-ാം** തീയതി ന്യൂയോർക്ക് പോലീസ് ബാന്റിന്റെ അകമ്പടിയോടുകൂടി **പ. ബസേലിയോസ് മാർ തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായെയും, ഇടവക മെത്രാപ്പോലീത്ത അഭി. ഡോ. സഖറിയ മാർ നിക്കോളവാസ്, അഭി. ഡോ. യൂഹാനോൻ മാർ ദിമിത്രയോസ് എന്നീ തിരുമേനിമാരേയും** സ്വീകരിക്കും. തുടർന്നുള്ള പൊതുസമ്മേളനം പ. പിതാവ് ഉദ്ഘാടനം ചെയ്യും. 25-ാം തീയതി പ. ബാവ തിരുമേനി മറ്റു തിരുമേനിമാരുടെ സഹകാർമ്മികത്വത്തിൽ വി. കുർബ്ബാന അനുഷ്ഠിക്കുകയും ശ്ലൈഹിക വാഴ്വ് നൽകി അനുഗ്രഹിക്കുകയും ചെയ്യും. തുടർന്ന് മുൻ വികാരിമാരെ ആദരിക്കും.



**Rev. Fr. AK Cherian**
(Previous Vicar)



**Rev. Fr. Dr. Varghese. M. D**
(Current Vicar & Diocesan Secretary)

# മഹാപുരോഹിത സന്ദേശം

'പരിശുദ്ധ സ്ലീബാ–പരിശുദ്ധത നൽകി, പുണ്യകരം സ്ലീബാ–കടമെല്ലാം വീട്ടി സ്ലീബാ
ദുഷ്ടൻ തൻ–അധികാരം നീക്കി, ഭക്തർക്കുളവാക്കി–വിജയാഹ്ലാദങ്ങൾ ഹാ...
ഞങ്ങളെ നിൻ സ്ലീബാ–ച്ചിറകിൽ കാക്കേണം'
(ശ്ഹീമാ നമസ്കാരം, വെള്ളി പ്രഭാതം)

സെപ്റ്റംബർ 14 സ്ലീബാ പെരുന്നാളിലേക്ക് നാം പ്രവേശിക്കുകയാണ്. സ്ലീബായുടെ ഭാരവും വേദനയും പരിഹാസവും ഏറ്റാണ് നമ്മുടെ കർത്താവ് കാൽവറിയിൽ യാഗമായത്. ക്രിസ്തുവിന്റെ ഉത്ഥാനമാണ് സ്ലീബായ്ക്ക് പുതുജീവൻ നൽകിയത്. കുസ്തന്തീനോസ് രാജാവിന്റെ അമ്മയായ ഹേലനി രാജ്ഞി കർത്താവിന്റെ സ്ലീബാ കണ്ടെത്തിയതിന്റെ വിശുദ്ധമായ ഓർമ്മയാണ് സ്ലീബാ പെരുന്നാൾ. സ്ലീബാ നമുക്ക് ജീവന്റെ ഉറവയായി മാറിയത് ക്രിസ്തു അതിൽ യാഗമായതിനെത്തുടർന്നാണ്. മൃതന്മാർക്കുപോലും ജീവൻ പ്രദാനം ചെയ്യുന്ന കർത്താവിന്റെ സ്ലീബാ നമുക്ക് സമ്മാനിക്കുന്നത് പ്രത്യാശയുടെ പുതുവെളിച്ചമാണ്. നമ്മുടെ ആരാധനയുടെയും ആത്മീയതയുടെയും കേന്ദ്രബിന്ദു കർത്താവിന്റെ സ്ലീബായാണ്. കഷ്ടതയുടെ അടയാളമാകുന്ന സ്ലീബാ ഉത്ഥാനത്തിന്റെ തേജസിലേക്കാണ് നമ്മെ ക്ഷണിക്കുന്നത്. 'അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരുമായ ഏവരുമേ കർത്താവിന്റെ സ്ലീബായിലേക്ക് ദൃഷ്ടി ഉയർത്തുവിൻ, ആശ്വാസത്തിന്റെ നീരുറവ നിങ്ങളിലേക്ക് പ്രവഹിക്കും'. സമാധാനവും ധൈര്യവും പ്രദാനം ചെയ്യുന്ന കർത്താവിന്റെ സ്ലീബായിൽ നമുക്ക് അഭയപ്പെടാം.

മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ ഓഗസ്റ്റ് 4-ന് പത്തനാപുരം മൗണ്ട് താബോർ ദയറാ അങ്കണത്തിലെ തോമാ മാർ ദീവന്നാസ്യോസ് നഗറിൽ ചേരുകയും, വൈദിക ട്രസ്റ്റി, അത്മായ ട്രസ്റ്റി, മാനേജിംഗ് കമ്മറ്റി അംഗങ്ങൾ എന്നിവരെ തെരഞ്ഞെടുക്കുകയും ചെയ്തു. അതിശക്തമായ മഴയുടെയും പ്രളയത്തിന്റെയും പ്രതിസന്ധികൾക്കിടയിലും ലോകമെമ്പാടുമുള്ള നമ്മുടെ അസ്സോസിയേഷൻ അംഗങ്ങൾക്ക് യോഗത്തിൽ പങ്കുചേരുവാൻ സാധ്യമായത് നമ്മെ സംബന്ധിച്ചിടത്തോളം അഭിമാനത്തിന്റെ നിമിഷങ്ങളായിരുന്നു. അസ്സോസിയേഷൻ നടത്തിപ്പിന്റെ ക്രമീകരണങ്ങൾക്ക് നേതൃത്വം നൽകിയ ഏവരേയും, പ്രത്യേകാൽ മൗണ്ട് താബോർ ദയറാ അംഗങ്ങളെയും നാം മുക്തകണ്ഠം പ്രശംസിക്കുന്നു. വൈദിക ട്രസ്റ്റിയായി ഡോ. തോമസ് വർഗീസ് അമയിൽ കത്തനാരും, അത്മായ ട്രസ്റ്റിയായി റോണി വർഗീസ് ഏബ്രഹാമും തെരഞ്ഞെടുക്കപ്പെട്ടു. നമ്മുടെ മാനേജിംഗ് കമ്മറ്റി യോഗം ഓഗസ്റ്റ് 26-ന് കോട്ടയം പഴയ സെമിനാരിയിൽ ചേർന്ന് അസ്സോസിയേഷൻ സെക്രട്ടറിയായി അഡ്വ. ബിജു ഉമ്മനെ തെരഞ്ഞെടുത്തു. പുതിയ നിയോഗം ഏറ്റെടുത്ത സഭാസ്ഥാനികളെ ഹൃദയപൂർവ്വം നാം അനുമോദിക്കുന്നു.

മലയാളികൾ ഓണത്തിന്റെ ഉത്സവത്തിമിർപ്പിലേക്ക് പ്രവേശിക്കുകയാണ്. നമ്മുടെ സംസ്കാരത്തിന്റെ താളം നിലനിർത്തുന്ന ആഘോഷമാണ് ഓണം. നമ്മുടെ നാടിനെ ജീവസുറ്റതാക്കി നിലനിർത്തുന്നത് ഈ കൂട്ടായ്മയുടെ സൗന്ദര്യമാണ്. വൈവിധ്യങ്ങളുടെ സംഗമമാണ് ഓണപ്പൂക്കളത്തിന്റെ മനോഹാരിതയിലും, ഓണസദ്യയുടെ സ്വാദിലും നിറഞ്ഞുനിൽക്കുന്നത്. കൃത്യമായ ചേരുവകളാണ് ഓണാഘോഷത്തെ ശ്രേഷ്ഠമാക്കുന്നത്. ലോകമെമ്പാടുമുള്ള മലയാളികളുടെ കൂട്ടായ്മയുടെ ഈ ആഘോഷത്തിൽ നാമും പങ്കുചേരുന്നു. ഈ കൂട്ടായ്മയുടെ ആഘോഷം മനുഷ്യനന്മക്ക് മുഖാന്തിരമാകണം. ഹൃദ്യമായ ഓണാശംസകൾ നാം നിങ്ങൾക്ക് നേരുന്നു.

ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ



മലങ്കരസഭ
ESTD. 1946 മാസിക
മലങ്കര സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണം . 2022 സെപ്റ്റംബർ. ലക്കം 9. പുസ്തകം 66. വില ₹ 20

LETTER FROM THE EDITOR

## കുരിശു പൂക്കുന്ന നേരം...

"മനുഷ്യൻ ഇത്രയും ധീരതയും കൊണ്ട് ലോകത്തിലേക്ക് വരുന്നെങ്കിൽ ലോകത്തിന് അവരെ തകർക്കണം. നശിപ്പിക്കാൻ വേണ്ടി മാത്രം ലോകം അങ്ങിനെ പലപ്പോഴും മനുഷ്യനെ തകർക്കുന്നു. പക്ഷെ തകർന്ന ഇടങ്ങളിൽ പലരും കൂടുതൽ കരുത്ത് നേടുന്നു."

– *ഹെമിംഗ്‌വേ*

നമ്മുടെ നാഗ്പൂർ സെമിനാരിയിലെ വി. മദ്ബഹായിലെ കുരിശ് ശ്രദ്ധേയമാണ്. ശലഭം പൂവിലേക്കെന്നപോലെ നമ്മുടെ കണ്ണുകൾ വീണ്ടും വീണ്ടും അതിലേക്കെത്തും. ആ കുരിശിന് നിയതമായ ആകൃതിയില്ല. അങ്ങിങ്ങ് മുഴകളും ചെറിയ പോടുകളുമൊക്കെയുള്ള രണ്ട് തടിക്കക്ഷണങ്ങളാണത്. വിശേഷാവസരങ്ങളിൽ ഈ പോടുകളിൽ പൂക്കൾ വെച്ച് അലങ്കരിക്കും.
അത് കുരിശുപൂക്കുന്ന നേരമാണ്.
നിരാശപ്പെടുത്താൻ മതിയായ സാഹചര്യങ്ങളെ നാം അഭിമുഖീകരിച്ചുവെന്നു വരാം. എന്നാൽ ദൈവം ആ സാഹചര്യങ്ങളെക്കാൾ വലിയവനത്രെ.

എല്ലാം ചാമ്പലാക്കിയ ഒരു തീപ്പിടിത്തത്തിനു ശേഷം ഉടുപ്പുമാത്രം മിച്ചമായി, ഒരു കുട്ടിയും അവന്റെ അപ്പനും ദൂരെയുള്ള ഒരു ഗ്രാമത്തിൽ അത്യാവശ്യ സാധനങ്ങൾ വാങ്ങുവാൻ പോയി. രാത്രിയിൽ ക്ഷീണിച്ച് അവശരായി തിരികെ വന്ന അവർ ദൂരെ നിന്നേ തങ്ങളുടെ വീടിരുന്ന സ്ഥാനത്ത് ഒരുവെളിച്ചം കണ്ടു വീടിന്റെ മുറ്റത്ത് ഒരു മരക്കുറ്റിയുടെ മദ്ധ്യത്തിൽ ആ വീട്ടിലെ അമ്മ ഒരുക്കിയ അത്താഴമേശയിലെ മെഴുകുതിരിവെട്ടമായിരുന്നു അത്.
ഒരു പഴയ തകരപാത്രം നിറയെ
പുതിയ പുക്കൾ നിറച്ച് അത്താഴമേശ അലങ്കരിച്ചിരുന്നു.
അമ്മക്കിളിയുടെ കൂട്ടിൽ നിന്ന് താഴെ വീണു പോയൊരു കുഞ്ഞുകിളി കണക്കെ നിലം പറ്റിയിരുന്ന് വിറക്കുമ്പോഴും പുതിയ സാദ്ധ്യതകളാരായാനുള്ള കരുത്താണ് ആ വെളിച്ചമുള്ള അത്താഴവും പൂക്കളും. നഷ്ടാവശിഷ്ടങ്ങളുടെ പുകപടലങ്ങൾക്കിടയിലും നമ്മുടെ കൈവശം ആത്മസന്തോഷത്തിന്റെയും പ്രത്യാശയുടെയും ഒരു പിടി കാട്ടുപൂക്കൾ ഉണ്ടോ?

– ഫാ. സഖറിയാ തോമസ് പുതുപ്പള്ളി

മലങ്കരസഭ മാസിക
കാതോലിക്കേറ്റ് അരമന,
ദേവലോകം
കോട്ടയം-04
ഫോൺ: 0481-2573234

**പ്രസിഡന്റ്**
ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ

**ചീഫ് എഡിറ്റർ**
ഫാ. സഖറിയാ തോമസ്

**മാനേജിംഗ് എഡിറ്റർ**
ഫാ. തോമസ് രാജു കരുവാറ്റ

**സബ് എഡിറ്റർ**
ഫാ. അലക്സ് തോമസ് നാഴൂരിമറ്റത്തിൽ

**അംഗങ്ങൾ**
ഫാ.ഡോ. ബിജേഷ് ഫിലിപ്പ്
ഫാ. തോമസ് വർഗീസ് ചാവടിയിൽ
പ്രൊഫ. തോമസ് കുരുവിള
അലക്സിൻ ജോർജ് IPoS
മെർലിൻ റ്റി. മാത്യു

ഇ.മെയിൽ:
malankarasabha1946@gmail.com,
sabhamasika@yahoo.com

Read online:
www.mosc.in
www.malankarasabhaonline.com

കല:
ജിന്റോ കുറിച്ചി
9947124980
അക്കൗണ്ടന്റ്:
ബിജു വർക്കി
9947804477

*Ever Loving Memory Of*



# Very Rev. K. I. Philip Remban

(Missionary Jyothis of the Malakara Orthodox Church and Chief Patron – Karimpanethu Charitable Trust (R))

DOB: 20 Sep 1934 – Departed to Heavenly Abode on 07 Sep 2020

*"Let intersession prayer of our beloved K I Philip Rembachan be a blessing for us."*

---

**Karimpanethu Charitable Trust (R)**

**Kids Global High School**

Marathahalli, Bangalore – 560037

www.kidsglobal.net || Phone: 9886548035, 9008025960

CONTENTS

# അകം










# ദർപ്പണം

ഫാ. ഡോ. ജേക്കബ് കുര്യൻ

## പാതിരി, വില്ല്, ഇളയത്

മലയാള ഭാഷയ്ക്ക് ശ്രദ്ധേയമായ സംഭാവനകൾ നൽകിയ വിദേശ ക്രൈസ്തവ മിഷണറി വൈദികരിൽ ചിലരുണ്ട്. അവർക്ക് "പാതിരി" എന്ന് വിശേഷണവുമുണ്ടായിരുന്നു. അതിലൊരാൾ പ്രത്യേകിച്ച് ക്രാന്തബുദ്ധിയും നർമ്മബോധവും, സാമാന്യജനപക്ഷ ചിന്തയും ഒത്തുചേർന്നയാളായിരുന്നു. അന്നത്തെ സാഹിത്യ, കലാ സംവാദങ്ങളുടെ ഒരു പ്രധാന വിഷയം കല കലയ്ക്കുവേണ്ടിയോ മനുഷ്യനു വേണ്ടിയോ എന്നതായിരുന്നു. ഇതേ നിലപാടന്തരം, സാഹിത്യം, മതം, ദർശനം മുതലായ കാര്യങ്ങളിലും ഉണ്ടായിരുന്നു. യാഥാസ്ഥിതിക പക്ഷം പൊതുവെ, കല കലയ്ക്കുവേണ്ടി എന്ന നിലപാടെടുത്തു സാമാന്യജനപക്ഷത്തു നിന്ന ഭാഷാ സ്നേഹിയായിരുന്ന മേൽപരാമർശിച്ച മിഷണറി വൈദികൻ നട്ടെല്ലില്ലാത്ത ആളെന്ന വിധത്തിൽ യാഥാസ്ഥിതികരുടെ വിമർശനത്തിനും പരിഹാസത്തിനും പാത്രമായി. അങ്ങനെയിരിക്കെ യാഥാസ്ഥിക പക്ഷത്തെ ഒരു "മേൽജാതി" നിരൂപകൻ ഈ മിഷണറിയെ കണ്ടപ്പോൾ, അദ്ദേഹത്തിന്റെ നിലപാടിലെ വളഞ്ഞുകൊടുക്കലിനെ പരിഹസിച്ചു പറഞ്ഞു: "പാതിരി വില്ലിന് ബഹുവിശേഷം". ഇതിന്റെ മർമ്മം മനസിലാക്കിയ മിഷണറി, അല്പം വർഗ്ഗവർണ്ണ ചുവ കലർന്ന രീതിയിൽ പ്രതികരിച്ചു: "ഇളയതായാൽ ഏറെ നന്ന്". വില്ലുണ്ടാക്കാൻ ഉപയോഗിക്കാവുന്ന വൃക്ഷമാണ് "പാതിരി" എന്നും, അധികം മൂത്തുപോകാത്ത ഇളംകൊമ്പാണ് ദൃഢതയോടെ വളയുമ്പോഴും ഒടിയാതിരിക്കുന്നതെന്നും, "ഇളയ"തെന്നത് ഒരു മേൽജാതി വിഭാഗത്തിന്റെ പേരാണെന്നും കൂടി ചേർത്താലേ, മേൽപറഞ്ഞതിലെ നർമ്മസാരം മനസിലാകൂ. യാഥാസ്ഥിതികരുടെ പ്രത്യേക താല്പര്യങ്ങൾക്കുവേണ്ടിയുള്ള വളയലാണ്, ഉൽപതിഷ്ണുക്കളുടെ ജനപക്ഷവളയലിനെക്കാൾ ഭയങ്കരം എന്നുകൂടി മിഷണറിയുടെ പ്രതികരണത്തിന് സൂചനയുണ്ടെന്നത് മനസിലാക്കുമ്പോഴാണ്, "പാതിരിയും, വില്ലും, ഇളയതും" അർത്ഥഗർഭമാകുന്നത്. "ദൈവം സാധുക്കളുടെ പക്ഷത്താണ്" എന്ന് പരുമലതിരുമേനി പറഞ്ഞപ്പോൾ സാധുക്കൾക്കുവേണ്ടി ദൃഢതയോടെ വളയുന്ന ഒരു ദൈവമനസിനെയാണ് എടുത്തുകാട്ടിയത്.

ഓരോ നിയോഗങ്ങൾ ഏറ്റെടുക്കേണ്ടിവരുമ്പോൾ വർഗ്ഗസ്നേഹത്തിന്റെ വളയലും, അധികാരത്തോട് ഒട്ടിനിൽക്കുവാനുള്ള വളയലും, സാധു ജനപക്ഷത്തുള്ള ദൈവത്തോടുള്ള വളയലും ഒക്കെ നിർണ്ണായകമാണ്. ഏതു തിരഞ്ഞെടുത്തു എന്നത് സ്വന്ത വ്യാഖ്യാനത്തേക്കാൾ, കാലവും ചരിത്രവും തെളിയിക്കുന്ന കാര്യമാണ്. വില്ല് ലക്ഷ്യോന്മുഖമായ നിയോഗങ്ങളുടെ സൂചനയാണ്. പാതിരിയും ഇളയതും യഥാക്രമം വൈദിക സ്ഥാനികളെയും അവൈദിക സ്ഥാനികളെയും സൂചിപ്പിക്കുന്നു. "പാതിരി" മരത്തിന്റെ വിശേഷത, അമ്പ് ലക്ഷ്യത്തിലേക്ക് വേഗം പായിക്കുവാൻ, ഒടിയാതെ ദൃഢതയോടെ വളയുവാൻ കഴിയുന്നതാണ്. ദൈവം തരുന്ന സമാധാനത്തിന്റെ ലക്ഷ്യം വിദൂരമാകാതെ, നീതിബോധവും, ക്രിസ്തീയ സ്നേഹവും, ദൈവഹിതവും അനുസരിച്ച് ദൃഢതയോടെ വളയുവാൻ, ഒടിഞ്ഞുപോ കാതെ വളയുവാൻ, "പാതിരിയും വില്ലും, ഇളയതും" ഒക്കെ സജ്ജമാകട്ടെ. പ്രത്യേകിച്ച് "ഇളയതു"കൾക്ക് കൂടുതൽ ശുഭകരവും ശോഭയുള്ളതുമായ ഇടമുണ്ടാകട്ടെ സഭയിലും, സമൂഹത്തിലും.

# മലങ്കര സുറിയാനി ക്രിസ്ത്യാനി



**പത്തനാപുരം:** ഓർത്തഡോക്സ് സഭയുടെ വൈദിക ട്രസ്റ്റിയായി ഫാ.ഡോ.തോമസ് വർഗീസിനെയും അൽമായ ട്രസ്റ്റിയായി റോണി വർഗീസ് എബ്രഹാമിനെയും മലങ്കര അസോസിയേഷൻ തെരെഞ്ഞെടുത്തു. പത്തനാപുരം മൗണ്ട് താബോർ ദയറായിലെ തോമാ മാർ ദീവന്നാസിയോസ് നഗറിൽ നടന്ന യോഗത്തിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അദ്ധ്യക്ഷത വഹിച്ചു.

സഭയിലെ എല്ലാ മെത്രാപ്പോലീത്താമാരും സന്നിഹിതരായിരുന്നു. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നായി ആകെ 4203 പേർ വോട്ടിംഗിൽ പങ്കെടുത്തു. (മെത്രാപ്പോലീത്താമാർ ഉൾപ്പെടെയുള്ള വൈദികർ : 1381 അൽമായർ: 2822 ).

12 ന് ചാപ്പലിൽ പ്രാർത്ഥനയ്ക്ക് ശേഷം മലങ്കര മെത്രാപ്പോലീത്തായെ സമ്മേളന നഗറിലേക്ക് സ്വീകരിച്ച് ആനയിച്ചു. 1 മണിക്ക് യോഗ നടപടികൾ ആരംഭിച്ചു. ഫാ.ഡോ. കെ.എം. ജോർജ് ധ്യാനം നയിച്ചു. തുടർന്ന് അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ നോട്ടീസ് കൽപന വായിച്ചു. അദ്ധ്യക്ഷ പ്രസംഗത്തിൽ പ്രകൃതി ദുരന്തത്തിൽ കഴിയുന്നവരെ സഹായി ക്കുവാനും സഭയുടെ ആശ്രമങ്ങൾ, സ്ഥാപനങ്ങൾ, ദേവാലയങ്ങൾ എന്നിവിടങ്ങളിൽ തരിശായി കിടക്കുന്ന സ്ഥലങ്ങളെ കൃഷി ഭൂമികളാക്കി പ്രകൃതി സ്നേഹത്തിൽ അധിഷ്ഠിതമായി ജീവിക്കുവാനും പരിശുദ്ധ കാതോലിക്കാ ബാവാ ആഹ്വാനം ചെയ്തു. വിദേശ രാജ്യങ്ങളിൽ പഠനത്തിനു പോകുന്ന വിദ്യാർത്ഥികളുടെ ആത്മീയ പരിപോഷണത്തിന് ആവശ്യമായ നടപടികൾ സ്വീകരിക്കുമെന്നും പ. ബാവാ പറഞ്ഞു. സ്വാതന്ത്രത്തിന്റെ 75-ാം വാർഷികം ആഘോഷിക്കുന്ന വേളയിൽ രാഷ്ട്രപതിയായി തെരഞ്ഞെടുക്കപ്പെട്ട ദ്രൗപതി മുർമുവിന് മലങ്കര ഓർത്തഡോക്സ് സഭയുടെ അഭിനന്ദനങ്ങൾ പരിശുദ്ധ ബാവാ നേർന്നു. അസോസിയേഷൻ അംഗങ്ങളായിരുന്ന വാങ്ങിപ്പോയവരെ അനുസ്മരിച്ച് പ്രാർത്ഥന നടത്തി. തുടർന്ന് ഭദ്രാസനങ്ങളിൽ നിന്ന് നാമനിർദ്ദേശം ചെയ്യപ്പെട്ട 47 വൈദികരും 94 അൽമായരും ഉൾപ്പെടെ 141 പേരെ അസോസിയേഷൻ മാനേജിങ് കമ്മറ്റി അംഗങ്ങളായി തെരഞ്ഞെടുത്തു. വൈദിക, അത്മായ ട്രസ്റ്റി സ്ഥാനാർത്ഥികളെ പരിചയപ്പെടുത്തി, വോട്ടിംഗ് പ്രഖ്യാപിച്ചു. 5 മണിക്ക് വോട്ടിംഗ് അവസാനിച്ചു. തുടർന്ന് ഫല പ്രഖ്യാപനം നടത്തി.

വൈദിക ട്രസ്റ്റി അൽമായ ട്രസ്റ്റി എന്നീ സ്ഥാനങ്ങളിലേക്ക് മൽസരിച്ചവരുടെ വോട്ടിംഗ് നില താഴെ ചേർക്കുന്നു. വൈദിക ട്രസ്റ്റി സ്ഥാനത്തേക്ക് മത്സരിച്ച ഫാ.ഡോ. തോമസ് വർഗീസ് അമയിൽ 1991 വോട്ടും, ഫാ.ഡോ.എം. ഒ ജോൺ 1849 വോട്ടും ഫാ. കോശി ജോർജ് വരിഞ്ഞവിള 355 വോട്ടും നേടി. അൽമായ ട്രസ്റ്റി സ്ഥാനത്തേക്ക് മത്സരിച്ച റോണി വർഗീസ് എബ്രഹാമിന് 2772 വോട്ടും, സി എ.ജോർജ് മത്തായി നൂറനാലിന് 1125 വോട്ടും, ജോൺസൺ കീപ്പള്ളിലിന് 172 വോട്ടും, പ്രൊഫ. ഇ. ജോൺ മാത്യു കുടാരത്തിലിന് 125 വോട്ടും ലഭിച്ചു.

തുടർന്ന് മാനേജിങ് കമ്മറ്റി അംഗങ്ങളായി നോമിനേറ്റ് ചെയ്തവരുടെ പേര് സഭാ വക്താവ് ഫാ ഡോ. ജോൺസ് എബ്രഹാം കോനാട്ട് വായിച്ചു.

കാതോലിക്കാ മംഗള ഗാനം, ദേശീയ ഗാനം, ആശിർവാദം എന്നിവയോടെ യോഗ നടപടികൾ അവസാനിച്ചു.



# അസോസിയേഷൻ

2022 ഓഗസ്റ്റ് 4 വ്യാഴം
മൗണ്ട് താബോർ ദയറാ പത്തനാപുരം



## അഡ്വ. ബിജു ഉമ്മൻ ഓർത്തഡോക്സ് സഭാ അസോസിയേഷൻ സെക്രട്ടറി

കോട്ടയം: മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ സെക്രട്ടറിയായി അഡ്വ. ബിജു ഉമ്മൻ രണ്ടാമതും തെരഞ്ഞെടുക്കപ്പെട്ടു. ഓഗസ്റ്റ് 26-ന് പഴയ സെമിനാരിയിൽ നടന്ന മാനേജിംഗ് കമ്മറ്റി യോഗത്തിലാണ് തെരഞ്ഞെടുപ്പ് നടന്നത്. മെത്രാപ്പോലീത്താമാരും വൈദികരും അൽമായരും ഉൾപ്പെടെയുള്ള എല്ലാ മാനേജിംഗ് കമ്മറ്റി അംഗങ്ങളും ഓൺലൈനായി വോട്ട് രേഖപ്പെടുത്തി. അഡ്വ. ജോസഫ് ജോൺ, അഡ്വ. മാത്യൂസ് മാത്തേത്ത്, ഷിനു പറപ്പോട്ട് എന്നിവരും മത്സര രംഗത്തുണ്ടായിരുന്നു. അഡ്വ. ബിജു ഉമ്മൻ നിരണം ഭദ്രാസനത്തിലെ കവിയൂർ സ്ലീബാ പള്ളി ഇടവകാംഗമാണ്. ഭാര്യ: ആശാ മാത്യു (Headmistress, St Mary's LPS, Niranam) മക്കൾ: ക്രിസ്റ്റീനാ മറിയം മാത്യു (Assistant Professor Baselius College, Kottayam) ജേക്കബ് ഉമ്മൻ (Technical Lead, Ernst & Young (EY), Trivandrum) മരുമക്കൾ: അരുൺ എം. എസ്. (Manager, Indian Overseas Bank, Puthupally), മിനു ജോൺ (State Bank of India, Changanassery)

10 മണിക്ക് ആരംഭിച്ച യോഗത്തിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അദ്ധ്യക്ഷത വഹിച്ചു. അഭി. എബ്രഹാം മാർ സ്തേഫാനോസ് മെത്രാപ്പോലീത്താ ധ്യാനം നയിച്ചു. നോട്ടീസ് കൽപന അസോസിയഷൻ സെക്രട്ടറി വായിച്ചു. സ്ഥാനങ്ങൾ അലങ്കാരങ്ങളല്ലെന്നും ദൈവാശ്രയത്തോടെ ഉത്തവാദിത്വങ്ങൾ നിർവ്വഹിക്കാനുള്ള അവസരമാണെന്നും പരിശുദ്ധ കാതോലിക്കാ ബാവാ അദ്ധ്യക്ഷ പ്രസംഗത്തിൽ പറഞ്ഞു. പുതുതായി തെരഞ്ഞെടുക്കപ്പെട്ട വൈദിക ട്രസ്റ്റി, അൽമായ ട്രസ്റ്റി, മാനേജിംഗ് കമ്മറ്റിയംഗങ്ങൾ എന്നിവരെ പരിശുദ്ധ ബാവാ സ്വാഗതം ചെയ്തു.

ബിഷപ്പ് കലിസ്തോസ് വെയർ, ടി. എം. ശമുവേൽ തയ്യിൽ കോർ- എപ്പിസ്കോപ്പ, ഇ. കെ. ജോർജ് ഇഞ്ചക്കാട്ട് കോർ- എപ്പിസ്കോപ്പ, എ. ഇസഡ്. ജേക്കബ് എന്നിവരുടെ നിര്യാണത്തിൽ അനുശോചനവും പ്രാർത്ഥനയും നടത്തി. വിവിധ സബ് കമ്മറ്റികളെ നോമിനേറ്റ് ചെയ്യുന്നതിന് ഫാ. ബിജു മാത്യു പ്രക്കാനം, എ. കെ. ജോസഫ് എന്നിവരെ മാനേജിംഗ് കമ്മറ്റിയിൽ നിന്നും തെരഞ്ഞെടുത്തു. മുഖ്യ വരണാധികാരിയായി തോമസ് ജോർജും, സഹവരണാധികാരിയായി ഫാ. മാത്യു കോശിയും പ്രവർത്തിച്ചു. വർക്കിംഗ് കമ്മിറ്റി അംഗങ്ങളായി അഭിവന്ദ്യ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ, ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, റോണി വർഗീസ് ഏബ്രഹാം, അഡ്വ. ബിജു ഉമ്മൻ, ഫാ. ഡോ. ടി. ജെ. ജോഷ്വാ, ഫാ. ജേക്കബ് കുര്യൻ ചെമ്മനം, ഡോ. സി. കെ. മാത്യു IAS (Retd.), ഡോ. ടി. ടിജു IRS, ജേക്കബ് മാത്യു (ജോജോ), എം.സി. സണ്ണി എന്നിവരെയും പരിശുദ്ധ ബാവാ നിയമിച്ചു.





# മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ

## 2022 ഓഗസ്റ്റ് 04–ാം തീയതി പത്തനാപുരം മൗണ്ട് താബോർ ദയറാ അങ്കണത്തിൽ കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ യോഗത്തിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ തിരുമേനി നടത്തിയ പ്രസംഗം

ത്രിയേക ദൈവത്തിന് സ്തുതി

'സഹോദരന്മാർ ഒത്തൊരുമിച്ചു വസിക്കുന്നത് എത്ര ശുഭവും എത്ര സുന്ദരവും ആകുന്നു' (സങ്കീർത്തനം 133:1)

അഭിവന്ദ്യരായ സഹോദര മെത്രാപ്പോലീത്തന്മാരെ, വൈദിക ട്രസ്റ്റി ഡോ. എം. ഒ. ജോൺ കത്തനാർ, അസ്സോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ബഹുമാന്യരായ കോർ എപ്പിസ്കോപ്പാമാരെ, വന്ദ്യ റമ്പാച്ചന്മാരെ, സ്നേഹമുള്ള വൈദികരെ, സഭാ മാനേജിംഗ് കമ്മിറ്റി അംഗങ്ങളെ, നമ്മുടെ വാത്സല്യവാന്മാരായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ അംഗങ്ങളെ, വാത്സല്യ മക്കളെ!

പരിശുദ്ധവും പൗരാണികവുമായ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അപ്പോസ്തോലിക പൈതൃകത്തിന്റെയും സ്വത്വ-സംഘബോധങ്ങളുടെയും പ്രത്യക്ഷ അടയാളമാണ് മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. നമ്മുടെ കർത്താവും രക്ഷിതാവുമായ ക്രിസ്തു യേശുവിൽ വേരൂന്നി വളരുന്ന സഭാഗാത്രത്തിന്റെ ഏതൊരു കൂടിവരവും ആത്യന്തികമായി തിരുനാമ മഹത്വത്തിനായി തീരേണ്ടവയാണ്. ഈ മഹാസമ്മേളനവും അത്തരത്തിൽ ദൈവമഹത്വത്തെ വിളിച്ചോതും വിധം ശ്രേഷ്ഠവും ശുഭവുമായിത്തീരട്ടെ എന്നാണ് നമ്മുടെ പ്രാർത്ഥന. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവായുടെയും, അഭിവന്ദ്യരായ തോമാ മാർ ദീവന്നാസ്യോസ്, സഖറിയാ മാർ ദീവന്നാസ്യോസ്, ഇയ്യോബ് മാർ പീലക്സീനോസ് എന്നീ പിതാക്കന്മാരുടെയും പവിത്രസ്മരണകൾ നിറഞ്ഞുനിൽക്കുന്ന ഈ പരിസരം നമ്മുടെ ആത്മധൈര്യത്തെ ഉണർത്തുന്നതും നമുക്ക് ആത്മീയ പ്രചോദനമേകുന്നതുമാണ്. താബോർ മലയിലെ ഈ പർണാശ്രമം സ്ഥാപിതമായി 100 വർഷങ്ങൾ പിന്നിടുന്നതോടൊപ്പം അഭിവന്ദ്യ തോമാ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ 50–ാം ചരമവാർഷികവും, അഭിവന്ദ്യ സഖറിയാ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ 25–ാം ചരമവാർഷികവും ഒരുമിച്ചെത്തുന്ന ത്രിവിധ ജൂബിലികളുടെ ഈ സംഗമവർഷത്തിൽ സമ്മേളിക്കുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷന്റെ ഈ മഹായോഗത്തെ അഭിസംബോധന ചെയ്യുവാൻ നമ്മെ അനുവദിച്ച ദൈവത്തിന്റെ മഹാകരുണയെ നാം മഹത്വപ്പെടുത്തുന്നു.

വാത്സല്യമക്കളെ, നമ്മുടെ നാടിന്റെ സ്വാതന്ത്ര്യത്തിന്റെ 75–ാം വാർഷികം ആഘോഷിക്കുന്ന മഹത്തായ വേളയിൽ ഇന്ത്യയുടെ പ്രഥമപൗര പദത്തിലേക്ക് രാജ്യം തെരഞ്ഞെടുത്തത് ശ്രീമതി ദ്രൗപദി മുർമു എന്ന ശ്രേഷ്ഠവനിതയെയാണ്. അവർ കടന്നുവന്ന സഹനവഴികളിലെ ചൂടും വെളിച്ചവും ഈ മഹാരാജ്യത്തിന്റെ ആത്മാവിന്റെ പ്രഭയും പ്രകാശവും കൂടിയാണ്. ഭാരതത്തിന്റെ 15–ാം പ്രസിഡന്റിന് മലങ്കര ഓർത്തഡോക് സ് സുറിയാനി സഭാ പ്രതിനിധികളുടെ ഈ മഹാസമ്മേളനം പ്രാർത്ഥനാശംസകൾ നേരുന്നു.

നിശ്ചയമായും തെരഞ്ഞെടുപ്പുകൾ ശുഭപ്രതീക്ഷകൾ ഉണർത്തുന്നവയാകണം. പരിശുദ്ധ സഭയാകമാനം നവനായകത്വത്തിലേക്ക് സ്വാഭാവികമായി പരിണമിച്ചിരിക്കുന്ന ഈ സവിശേഷ സന്ദർഭത്തിൽ ആദ്യമായി നാം ആവശ്യപ്പെടുന്നത് നിങ്ങളുടെ പ്രാർത്ഥനയാണ്. ബലഹീനനായ നമ്മോടൊപ്പം പരിശുദ്ധ സഭയ്ക്കുവേണ്ടി ദൈവസന്നിധിയിൽ കണ്ണുനീർ വാർക്കുന്ന നമ്മുടെ സഹോദര മെത്രാപ്പോലീത്താമാരും, വൈദിക ശ്രേഷ്ഠരും, വിശ്വാസ സമൂഹവുമാണ് ഈ പരിശുദ്ധ സഭയുടെ അദ്ധ്യക്ഷസ്ഥാന ശുശ്രൂഷ നിർവ്വഹിക്കുവാൻ നമ്മെ ബലപ്പെടുത്തുന്നത്. ഈ മഹായോഗത്തിൽ സംബന്ധിക്കുന്ന ഏവരേയും താന്താങ്ങളുടെ ഉത്തരവാദിത്വത്തിന്റെ പ്രാധാന്യം ഓർമ്മിപ്പിക്കുക എന്നത് നമ്മുടെ കടമയാണ്. നിങ്ങൾ ഓരോരുത്തരും നിങ്ങളുടെ ഇടവകകളിലെ വിശ്വാസികളുടെ പ്രതിനിധികളാണ്. സ്വാർത്ഥ ചിന്തകളെ വെടിഞ്ഞ് ദൈവീകമായ പദ്ധതിയിലാണ് ഞാൻ ഏർപ്പെടുന്നതെന്ന ചിന്ത നിങ്ങളിൽ ഓരോരുത്തരിലും ഉണ്ടാകണം. ആയതിനാൽ ലോകമെമ്പാടുമുള്ള സഭാംഗങ്ങളുടെ പ്രതീക്ഷയ്ക്കൊത്ത് ഉയർന്ന് ചിന്തിക്കുവാനും പ്രവർത്തിക്കുവാനും നിങ്ങൾ ശ്രദ്ധിക്കണം. ദൈവത്തിന്റെ ഉപകരണം എന്ന നിലയിലാണ് പരിശുദ്ധ സഭയിലെ പ്രവർത്തനമണ്ഡലങ്ങളിൽ നിങ്ങൾ ഓരോരുത്തരും ഏർപ്പെടേണ്ടത് എന്ന് പൈതൃകസ്നേഹത്തോടെ നാം ഉറപ്പിച്ച് പറയുന്നു.

വാത്സല്യ മക്കളെ, മലങ്കര സഭയുടെ ഭാവിഭാഗധേയത്വം നിർണയിക്കുന്നതിൽ സുപ്രധാന പങ്ക് വഹിക്കുന്ന സഭാസ്ഥാനികളുടെ തെരഞ്ഞെടുപ്പാണ് ഈ മഹാസമിതിയുടെ പ്രധാന അജണ്ട. സ്ഥാനാർത്ഥികളെ സംബന്ധിച്ച പേരു വിവരങ്ങളും മറ്റും നമ്മുടെ കാതോലിക്കേറ്റ് ഓഫീസിൽ നിന്നും നിങ്ങൾക്കെല്ലാവർക്കും ഇതിനോടകം ലഭിച്ചു എന്ന് കരുതുന്നു. പരിശുദ്ധാത്മ ബോധത്തോടെ പ. സഭ നിങ്ങൾക്ക് നൽകിയിരിക്കുന്ന വലിയ അധികാരവും ഉത്തരവാദിത്വവും കണക്കിലെടുത്ത് 21–ാം നൂറ്റാണ്ടിൽ പരിശുദ്ധ സഭയെ നയിക്കുവാൻ പ്രാപ്തിയുള്ളവരും, പരിശുദ്ധാത്മ നിറവുള്ളവരുമായ ഒരു വൈദികനെയും, ഒരു അത്മായനെയും ട്രസ്റ്റി സ്ഥാനത്തേക്ക് തെരഞ്ഞെടുത്ത് നൽകണം. അതോടൊപ്പം സഭാഭരണഘടനയും നടപടിച്ചട്ടങ്ങളും അനുസരിച്ച് മെത്രാസനങ്ങളിൽ നിന്നും മാനേജിംഗ് കമ്മറ്റിയിലേക്ക് നാമനിർദ്ദേശം ചെയ്തിട്ടുള്ള മാനേജിംഗ് കമ്മറ്റി അംഗങ്ങളെ അംഗീകരിക്കുകയും തെരഞ്ഞെടുക്കുകയും ചെയ്യേണ്ടതായിട്ടുണ്ട്. സഭയുടെ ചരിത്രത്തിൽ ഒരിക്കൽക്കൂടി ആധുനിക സാങ്കേതിക വിദ്യ ഉപയോഗപ്പെടുത്തി ഓൺലൈനായി വോട്ടിംഗ് നടത്തപ്പെടുമ്പോൾ ലോകത്തിന്റെ എല്ലാ ഭാഗത്തുമുള്ള നമ്മുടെ അസ്സോസിയേഷൻ അംഗങ്ങൾക്ക് ഈ വലിയ നിയോഗത്തിന്റെ

ഭാഗമായി മാറുവാൻ സാധിക്കുന്നതിൽ നാം അത്യധികം ആഹ്ലാദിക്കുകയും അതിന്റെ പിന്നിലെ പരിശ്രമങ്ങളെ മുക്തകണ്ഠം ശ്ലാഘിക്കുകയും ചെയ്യുന്നു. തികഞ്ഞ ഉത്തരവാദിത്തത്തോടെയും ചുമതലാബോധ്യത്തോടെയും നിങ്ങൾ നിങ്ങളുടെ അവകാശം വിനിയോഗിക്കുന്നതിലൂടെ ഈ യോഗലക്ഷ്യം യഥോചിതം സാക്ഷാത്കരിക്കപ്പെടും എന്നതാണ് നാം നിങ്ങളിൽ അർപ്പിക്കുന്ന വിശ്വാസവും പ്രതീക്ഷയും.

പ്രിയരെ, ദൈവകൃപയുടെ തണലിൽ ആനന്ദത്തിന്റെ നിമിഷങ്ങളിലൂടെയാണ് മലങ്കരസഭ കടന്നുപോകുന്നത്. സഭയുടെ ചൈതന്യത്തെ പ്രോജ്ജ്വലിപ്പിക്കുവാൻ പുതുതായി ഏഴ് മെത്രാപ്പോലീത്താമാർ കൂടി അഭിഷിക്തരായിരിക്കുന്നു. ദൈവ മുമ്പാകെ അനവരതമായ സ്തുതിയും സ്തോത്രവും അർപ്പിക്കുവാനു ള്ള നിമിഷമായിട്ടാണ് നാം ഇതിനെ ദർശിക്കുന്നത് നവാഭിഷിക്തരായ മെത്രാപ്പോലീത്താമാരെ നാം അനുമോദിക്കുന്നു. പുതിയ മാനേജിംഗ് കമ്മറ്റി നിലവിൽ വന്നതിനു ശേഷം താമസം വിനാ, മാനേജിംഗ് കമ്മിറ്റിയുടെ ആലോചനയോടെയും പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ ശുപാർശയും പരിഗണിച്ച് നവാഭിഷിക്ത മെത്രാപ്പോലീത്താമാർക്ക് നാം ഭദ്രാസന ചുമതലകൾ വിഭജിച്ച് നൽകുന്നതാണ്. നമ്മുടെ മുൻഗാമി പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ ദേഹവിയോഗത്താൽ ഉളവായ പ്രതിസന്ധിഘട്ടത്തെ അതിജീവിച്ച് പൂർണമായ അച്ചടക്കത്തോടെ ദൗത്യനിർവ്വഹണത്തിൽ തുടരുവാൻ സഭയ്ക്കാകമാനം സാധ്യമാകുന്നത് പൂർവ്വപിതാക്കന്മാരുടെ മധ്യസ്ഥതയാലും, നിസ്വാർത്ഥരായ ദൈവജനത്തിന്റെ നിഷ്കളങ്കമായ പ്രാർത്ഥനയാലുമാണ്. വിശ്വാസ സമൂഹത്തിന്റെ പ്രതീക്ഷയ്ക്ക് അനുസൃതമായി ഉണർന്ന് പ്രവർത്തിക്കുകയെന്നത് തെരഞ്ഞെടുക്കപ്പെടുന്ന ഓരോ സ്ഥാനിയുടെയും പ്രാഥമിക ഉത്തരവാദിത്തമാണ് എന്നത് നാമേവരും ഇത്തരുണത്തിൽ ഒരുമിച്ച് ഓർക്കേണ്ട സംഗതിയാണ്

പ്രിയരെ, പരിശുദ്ധ സഭയുടെ സമാധാനം നമ്മുടെ വലിയ പ്രാർത്ഥനയും സ്വപ്നവുമാണ്. ബഹുമാനപ്പെട്ട നീതിപീഠത്തിന്റെ വിധികൾക്ക് അനുസൃതമായി നീതിനിർവ്വഹണം നടപ്പാക്കിയെങ്കിൽ മാത്രമേ ശാശ്വതമായ ഒരു സമാധാന അന്തരീക്ഷം സംജാതമാകയുള്ളൂ. മലങ്കരസഭ എന്നും സത്യത്തിന്റെ പക്ഷത്താണ് അതുകൊണ്ടുതന്നെ അത് നീതിപൂർവ്വമായ നിലപാടുമാണ്. നമ്മുടെ മുൻഗാമികളായ എല്ലാ മലങ്കര മെത്രാപ്പോലീത്തന്മാരും ഏതൊന്നിനുവേണ്ടി നിർഭയം പോരാടി മരണപര്യന്തം നിലകൊണ്ടുവോ ആ സ്വാതന്ത്ര്യവും സ്വയംശീർഷകത്വവും അഭംഗുരം കാത്തുസൂക്ഷിക്കുന്നതിൽ അവരെപ്പോലെ നാമും പ്രതിജ്ഞാബദ്ധനാണ്. ഈ പരിശുദ്ധ സഭയെ തകർക്കുവാൻ ആർക്കും സാധ്യമല്ല കാരണം ഇത് ദൈവത്തിന്റെ സഭയാണ് നമ്മുടെ പിതാക്കന്മാർ കണ്ണിലെ കൃഷ്ണമണിപോലെ കാത്തുപരിപാലിച്ച സഭയുടെ വിശ്വാസവും പാരമ്പര്യവും തനിമയും തലമുറകളിലേക്ക് കൈമാറുവാനുള്ള വലിയ ഉത്തരവാദിത്വം നിറവേറ്റുന്നതിൽ തരിമ്പുപോലും വിട്ടുവീഴ്ച നമ്മുടെ ഭാഗത്തുനിന്നും ഉണ്ടാകില്ല എന്ന് നാം നിങ്ങൾക്ക് ഉറപ്പ് നൽകുന്നു വിശുദ്ധനായ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തെയും, അപ്പോസ്തോലിക പിന്തുടർച്ചയെയും സ്നേഹപൂർവ്വം നെഞ്ചിലേറ്റുന്ന മാർത്തോമൻ നസ്രാണി ജനസംഘമാണ് നമ്മുടെ ബലം. നിങ്ങളുടെ പ്രാർത്ഥനയും പിന്തുണയും നമ്മോടൊപ്പമുണ്ടെങ്കിൽ ഒരു ശക്തിയുടെ മുമ്പിലും നമുക്ക് കീഴടങ്ങേണ്ടി വരികയില്ല എന്നതാണ് നമ്മുടെ ഉത്തമവിശ്വാസം. മലങ്കരസഭയുടെ സ്വാതന്ത്ര്യവും തനിമയും മലങ്കര നസ്രാണികളുടെ എന്നാളും അടങ്ങാത്ത വികാരമാണ്.

പ്രിയരെ, കാലാകാലങ്ങളിൽ വ്യത്യസ്തങ്ങളായ വെല്ലുവിളികൾ ഉണ്ടാകുമ്പോൾ അവയെ ദൈവാശ്രയത്തോടെ അതിജീവിച്ച് മുന്നേറിയെങ്കിൽ മാത്രമേ സമൂഹത്തിൽ സഭയുടെ സാക്ഷ്യം വർദ്ധിപ്പിക്കുന്നതിന് നമുക്ക് സാധ്യമാകൂ സഭാമക്കളുടെ വിവിധ നിലകളിലുള്ള കഴിവുകളെ ഉപയോഗപ്പെടുത്തി നാം പ്രവർത്തനപരിപാടികൾ ആവിഷ്കരിക്കണം. ഉന്നത നിലകളിൽ പ്രവർത്തിക്കുന്ന നമ്മുടെ സഭാമക്കളുടെ സഹകരണത്തോടെ വിവിധ കർമ്മപദ്ധതികൾ ആവിഷ്കരിക്കണം. സമൂഹത്തിന്റെയും സഭയുടെയും മുന്നേറ്റത്തിന് ഇത് അത്യന്താപേക്ഷിതമാണ്. സമൂഹത്തിന്റെ വിവിധ തുറകളിൽ പ്രവർത്തിക്കുന്ന നമ്മുടെ വിശ്വാസികളുടെ വൈദഗ്ധ്യങ്ങളെ ഒരുമിപ്പിച്ച് സമുദായാംഗങ്ങളുടെ ഉത്കർഷത്തിന് ഉതകും വിധം ഏകോപിപ്പിക്കുവാനാണ് നാം താത്പര്യപ്പെടുന്നത്. പലരും ഇക്കാര്യത്തിൽ വേണ്ട സഹകരണം ഇതിനോടകം നമുക്ക് വാഗ്ദാനം നൽകിയിട്ടുമുണ്ട്.

നമ്മുടെ യുവജനങ്ങൾ, വിദ്യാർത്ഥി സമൂഹങ്ങൾ, സ്ത്രീകൾ എന്നിവരെ കൂടുതൽ കരുതുവാനുള്ള കർമ്മപരിപാടികൾ നടപ്പിൽ വരുത്തേണ്ടിയിരിക്കുന്നു നമ്മുടെ ആദ്ധ്യാത്മീക പ്രസ്ഥാനങ്ങളിലൂടെ ഊർജ്ജിതമായി പ്രവർത്തനപരിപാടികൾ സംഘടിപ്പിക്കണം. വിദ്യാർത്ഥികൾ ഉന്നതപഠനത്തിനായി വിദേശത്തേക്ക് പോകുന്നത് വർദ്ധിച്ചിരിക്കുന്ന പശ്ചാത്തലത്തിൽ സഭയോടും ആരാധനയോടും അവരെ ചേർത്തുനിർത്തുവാൻ ശ്രദ്ധിക്കേണ്ടതുണ്ട്. നമ്മുടെ ദേവാലയങ്ങളില്ലാത്ത സ്ഥലങ്ങളിൽ ആരാധനാ സൗകര്യങ്ങൾ ക്രമീകരിക്കുവാൻ സഭയ്ക്ക് ഉത്തരവാദിത്തമുണ്ട്.

വാത്സല്യ മക്കളെ, മണ്ണിനെയും പ്രകൃതിയെയും സ്നേഹിക്കുന്ന ഒരു തലമുറയുടെ പിന്മുറക്കാരായ നാം പരിസ്ഥിതിയോടുള്ള സ്നേഹാഭിമുഖ്യങ്ങൾ വിട്ടുകളയുന്നത് ഒട്ടും തന്നെ അഭികാമ്യമല്ല. നമ്മുടെ സഭയുടെ സ്ഥാപനങ്ങളോടും ആശ്രമങ്ങളോടും കോൺവെന്റുകളോടും ദേവാലയങ്ങളോടും ചേർന്ന് ധാരാളം സ്ഥലങ്ങൾ കൃഷിക്കുവേണ്ടി ഉപയോഗിക്കുവാൻ സാധിക്കും. ഇത് നമ്മുടെ പൂർവ്വീകരുടെ സംസ്കാരത്തിന്റെ വീണ്ടെടുപ്പും, സാമ്പത്തികമായ നേട്ടവും സഭക്കും ഇടവകകൾക്കും ലഭ്യമാക്കും. നമ്മുടെ ആരോഗ്യ സംരക്ഷണത്തിലും അതോടൊപ്പം പ്രകൃതിയെ സ്നേഹിക്കുവാനുള്ള ബോധവത്കരണത്തിലും സഭയ്ക്ക് നിർണായകമായ പങ്ക് വഹിക്കുവാൻ ഈവിധ പ്രവർത്തനങ്ങളിലൂടെ സാധ്യമാകുമെന്നാണ് നാം കരുതുന്നത്. മാതൃകാപരമായ ഇത്തരം കർമ്മങ്ങൾ കുടുംബങ്ങളിലേക്കും വ്യാപിപ്പിക്കണം.

സഭയുടെ സേവനമേഖലകളുടെ വ്യാപ്തി ഇനിയും വർദ്ധിപ്പിക്കണം. നമ്മുടെ സഹോദരങ്ങളുടെ ജീവിതസാഹചര്യങ്ങൾ മെച്ചപ്പെടുത്തുവാനുള്ള കർമ്മ പദ്ധതികളിലേക്ക് കൂടുതൽ ശ്രദ്ധ നൽകേണ്ടതുണ്ട്. ഭവനമില്ലാത്തവരും രോഗികളും സാമ്പത്തിക പ്രതിസന്ധിയാൽ തുടർപഠനം സാധ്യമാകാത്തവരുമായ ജാതിമതഭേദമെന്യേ എല്ലാവരുടെയും ജീവിതത്തിൽ നിർണായകമായ ഇടപെടലുകൾ നടത്തുവാൻ സാധ്യമാകണം. സഭയെ വലിയ പ്രതീക്ഷയോടെയാണ് നമുക്കു ചുറ്റുമുള്ളവർ നോക്കിക്കാണുന്നത്. ഇക്കാര്യങ്ങളിൽ സഹായമെത്തിക്കുവാൻ നമ്മുടെ വിശ്വാസസമൂഹം വലിയ താത്പര്യം കാണിക്കുന്നുണ്ട് എന്നതാണ് നമ്മുടെ അനുഭവം. സഹോദരൻ പദ്ധതിയുടെ ഭാഗമായി ഏറെ കാര്യങ്ങൾ നടന്നുവരുന്നു എന്ന് നിങ്ങളെ അറിയിക്കുന്നതിൽ സന്തോഷവും അഭിമാനവുമുണ്ട്. കൂടാതെ സ്നേഹസ്പർശം, ആർദ്ര, വിവാഹ സഹായ പദ്ധതി, ഭവനനിർമ്മാണ സഹായ പദ്ധതി, സഭയുടെ പൊതുവായ മറ്റ് സഹായ പദ്ധതികൾ എന്നിവ വഴി സഭയുടെ കാരുണ്യ പ്രവർത്തനങ്ങൾ ഭംഗിയായി നടക്കുന്നുമുണ്ട്. അതോടൊപ്പം സമൂഹത്തിലെ ആദരണീയരായ വ്യക്തിത്വങ്ങളെ സഭയുടെ സാമൂഹ്യപരമായ പ്രവർത്തനങ്ങളിൽ പങ്കാളികളാക്കുവാനും സഭയുടെ മാനവമുഖം വികസിപ്പിക്കുവാനും നാം പരിശ്രമിക്കണം. പൊതുപ്രവർത്തകരുടെയും, മതനേതാക്കന്മാരുടെയും സംഗമം സംഘടിപ്പിച്ചതിലൂടെ അതിന്റെ തുടക്കം നാം നിർവ്വഹിച്ചുകഴിഞ്ഞു. അതിന്റെ തുടർചലനങ്ങൾ പ്രാദേശികമായും കേന്ദ്രതലത്തിലും ഉണ്ടാകണം. സെമിനാറുകളും, കൂടിക്കാഴ്ചകളും മുഖാന്തിരം സഭയുടെ മാനവസ്നേഹത്തിന്റെ ദർശനം തുറന്നുകാട്ടുവാൻ സാധ്യമാകും. ഈദൃശ്യ പ്രവർത്തനത്തിലൂടെ സമൂഹത്തിൽ ക്രിസ്തീയസാക്ഷ്യം നിർവ്വഹിക്കുവാൻ നമുക്ക് കഴിയണം.

പ്രിയരെ, വൈദികരുടെ ശമ്പള പരിഷ്കരണം 2020-ൽ നടപ്പിലാക്കേണ്ടിയിരുന്നതാണ്. എന്നാൽ കോവിഡ് പ്രതിസന്ധി കാരണം ഇതുവരെയും അത് നടപ്പിലാക്കുവാൻ നമുക്ക് സാധിച്ചിട്ടില്ല. 2023-ൽ ശമ്പളപരിഷ്കരണം നടപ്പിൽ വരുത്തണം എന്ന് നാം ആഗ്രഹിക്കുന്നു. ഇൻഷ്വറൻസ് പദ്ധതിയും മുടങ്ങാതെ നടത്തിക്കൊണ്ടു പോകേണ്ടതുണ്ട്. ദേവാലയങ്ങളിൽ നിന്നുള്ള സാമ്പത്തികസഹായത്താലാണ് സഭയുടെ ദൈനംദിനമുള്ള പ്രവർത്തനങ്ങൾ ഏകോപിപ്പിക്കുന്നത് കാതോലിക്കാദിന സംഭാവനകൾ ടാർജറ്റ് തികച്ച് കൃത്യമായി നൽകുവാൻ എല്ലാ ഇടവക വികാരിമാരും, അസ്സോസിയേഷൻ അംഗങ്ങളും ആത്മാർത്ഥമായി പരിശ്രമിക്കണം. പ്രാദേശികമായ വിഭവസമാഹരണം ഊർജ്ജിതമായി നടപ്പിലാക്കിയെങ്കിൽ മാത്രമേ സഭ നടത്തുന്ന ക്ഷേമപ്രവർത്തനങ്ങളും, കാരുണ്യ പ്രവർത്തനങ്ങളും തുടരുവാൻ നമുക്ക് സാധിക്കുകയുള്ളൂ.

പ്രകൃതിദുരന്തങ്ങളുടെ തുടരനുഭവങ്ങളിൽ അകപ്പെട്ട് നമ്മുടെ നാടും ജനങ്ങളും ദുരിതമനുഭവിക്കുന്നു എന്നത് യാഥാർത്ഥ്യമാണ്. വെള്ളപ്പൊക്കവും, ഉരുൾപൊട്ടലും മൂലം വലിയ നാശനഷ്ടവും മരണങ്ങളും ഉണ്ടായതായി മാധ്യമങ്ങളിലൂടെ മനസിലാക്കുന്നു. ദുരിതാശ്വാസ പ്രവർത്തനങ്ങളിൽ സർക്കാർ സംവിധാനങ്ങളോട് ചേർന്ന് പ്രവർത്തിക്കുവാൻ സഭയും സന്നദ്ധമാകണം. നമ്മുടെ ഇടവകകളിലെ യുവജനപ്രസ്ഥാന അംഗങ്ങൾ പ്രവർത്തനങ്ങളിൽ പങ്കാളികളാകണം. സമൂഹത്തെ സഹായിക്കുവാനുള്ള നമ്മുടെ ഉത്തരവാദിത്തങ്ങൾ ഏറ്റെടുത്ത് പ്രവർത്തിക്കണം. കഴിഞ്ഞ കാലങ്ങളിലുണ്ടായ കോവിഡ് പ്രളയ ദുരിതങ്ങളുടെ സാഹചര്യത്തിൽ സഭയും പ്രസ്ഥാനങ്ങളും ആത്മാർത്ഥമായി പ്രവർത്തിച്ചത് അഭിമാനത്തോടെ നാം ഓർക്കുന്നു. ദുരിതാശ്വാസ ക്യാമ്പുകളിൽ ഭക്ഷണം എത്തിക്കുവാനും, തകർന്നുപോയ വീടുകൾ പുനർനിർമ്മിച്ചു നൽകുവാനും സഭ സന്നദ്ധമായിട്ടുണ്ട്. അത് നാം തുടരണം.

ഈ അസ്സോസിയേഷൻ യോഗക്രമീകരണങ്ങൾക്ക് നമ്മെ സഹായിച്ച നമ്മുടെ എല്ലാ പ്രിയപ്പെട്ടവരെയും, പ്രത്യേകാൽ ജനറൽ കൺവീനറായി പ്രവർത്തിച്ച അസ്സോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ജോയിന്റ് കൺവീനർമാരായി പ്രവർത്തിച്ച വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ. ജോൺ, ഫാ രാജൻ മാത്യു, ഫാ ബെഞ്ചമിൻ മാത്തൻ, ഡോ. ജോർജ് ജോസഫ്, മുഖ്യവരണാധികാരി ശ്രീ. റ്റി. സഖറിയാ മാണി ഐ.ആർ.എസ്., സഹവരണാധികാരികളായ ശ്രീ. തോമസ് ജോർജ്, ഡോ. ബിജു തോമസ്, പത്തനാപുരം ദയറാ അംഗങ്ങളെ പൊതുവായും സുപ്പീരിയർ യൗനാൻ റമ്പാച്ചനെയും, നമ്മുടെ കൊല്ലം, കൊട്ടാരക്കര-പുനലൂർ, അടൂർ-കടമ്പനാട്, തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താമാരുടെ ചുമതലയിൽ പ്രവർത്തിച്ച എല്ലാ കമ്മറ്റിയംഗങ്ങളെയും, നമ്മുടെ കാതോലിക്കേറ്റ് ഓഫീസ് സ്റ്റാഫ് അംഗങ്ങളെയും പ്രത്യേകം അഭിനന്ദിക്കുന്നു. ഓൺലൈൻ വോട്ടിംഗുമായി ബന്ധപ്പെട്ട പ്രവർത്തനങ്ങൾ സ്തുത്യർഹമായി ക്രമീകരിച്ചത് മുംബൈ ആസ്ഥാനമായുള്ള ഇ-വോട്ട് എന്ന കമ്പനിയാണ്. കോലഞ്ചേരി അസ്സോസിയേഷനിലും ഇതേ കമ്പനി തന്നെയാണ് പ്രവർത്തിച്ചത്. ഇ-വോട്ട് കമ്പനിയുടെ പ്രവർത്തകരെ നാം അഭിനന്ദിക്കുന്നു.

മലങ്കര സഭയുടെ നിലനിൽപ്പിനും അഭ്യുന്നതിക്കും വേണ്ടി അദ്ധ്വാനിച്ച അർക്കദിയാക്കോൻമാരുടെയും, മാർത്തോമ്മാ മെത്രാപ്പോലീത്തന്മാരുടെയും, ഭാഗ്യസ്മരണാർഹരായ നമ്മുടെ മുൻഗാമികളായ പിതാക്കന്മാരുടെയും, പരിശുദ്ധന്മാരായ യൽദോ മാർ ബസേലിയോസ്, പരുമല മാർ ഗ്രീഗോറിയോസ്, വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് എന്നീ പിതാക്കന്മാരുടെയും മദ്ധ്യസ്ഥതയിൽ നമുക്ക് ശരണപ്പെടാം. സഭാ ഗാത്രത്തിന് ശക്തി പകരുവാൻ നമുക്ക് പ്രാർത്ഥനാപൂർവ്വം ഒന്നിച്ച് നീങ്ങാം. നാം നിങ്ങളോടൊപ്പമുണ്ട്, നിങ്ങൾ നമ്മോടും ഒപ്പമുണ്ടാകണം. നമുക്ക് ഒത്തുചേർന്ന് പ്രവർത്തിക്കാം.

ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ!

ം

## കൂട്ടുട്രസ്റ്റി തെരഞ്ഞെടുപ്പ് ചരിത്രത്തിൽ

1. ഫാ. തോമസ് വറുഗീസ് അമയിൽ മലങ്കര സഭയുടെ പന്ത്രണ്ടാമത് വൈദികട്രസ്റ്റിയും ശ്രീ റോണി വർഗീസ് ഏബ്രഹാം പത്താമത് അൽമായട്രസ്റ്റിയുമാണ്.

2. കൂട്ട് ട്രസ്റ്റിമാരുടെ തെരഞ്ഞെടുപ്പ് ആദ്യം നടക്കുന്നത് 1869 ൽ പാലക്കുന്നത്ത് മാർ അത്താനാസിയോസിന്റെ സമയത്താണ്. താഴത്തു ചാക്കോ ചാണ്ടിപ്പിളള കത്തനാർ വൈദികട്രസ്റ്റിയും കുളങ്ങര ഇട്ടിച്ചൻ പൈലി അയ്മേനി ട്രസ്റ്റിയുമായി തെരഞ്ഞെടുക്കപ്പെട്ടു (തിരഞ്ഞെടുപ്പ് പള്ളിയോഗത്തിൽ വച്ചല്ല, റസിഡണ്ടിന്റെ മുമ്പാകെയാണ് നടന്നതെന്നും അഭിപ്രായമുണ്ട്)

3. അയ്മേനി ട്രസ്റ്റി സ്ഥാനത്തേക്ക് ആദ്യമായി വോട്ടെടുപ്പ് നടക്കുന്നത് 1980 ലാണ്. എറികാട്ട് ഇ.ജെ. ജോസഫ്, പടിഞ്ഞാറേക്കര പി.സി.ഏബ്രഹാം എന്നിവർ നോമിനേഷൻ സമർപ്പിച്ചു. തെരഞ്ഞെടുപ്പ് ദിവസം ഇ.ജെ. ജോസഫ് പിന്മാറിയെങ്കിലും സമയപരിധി പിന്നിട്ടതിനാൽ വോട്ടെടുപ്പ് ആവശ്യമായി വന്നു.

4. വൈദിക ട്രസ്റ്റി സ്ഥാനത്തേക്ക് ആദ്യമായി വോട്ടെടുപ്പ് നടക്കുന്നത് 1987-ലാണ്. സി.വി.ജോർജ് കോറെപ്പിസ്കോപ്പാ, ജോർജ് സഖറിയ കോർ എപ്പിസ്കോപ്പ, ഫാ. മത്തായി നൂറനാൽ, ഫാ. മത്തായി വിളനിലം എന്നിവർ മത്സരിച്ചു. ഫാ. മത്തായി നൂറനാൽ വിജയിച്ചു.

5. 2006-ലെ ഭരണഘടനാഭേദഗതിയാണ് കൂട്ടു ട്രസ്റ്റിമാരുടെ കാലാവധി അസോസിയേഷന്റെ കാലാവധിക്ക് (5 വർഷം) ഒപ്പമാക്കിയത്.തുടർന്ന് 2007, 2012, 2017, 2022 വർഷങ്ങളിൽ ഇരു ട്രസ്റ്റിമാരുടെയും തെരഞ്ഞെടുപ്പുകൾ വോട്ടെടുപ്പോടെ ഒരുമിച്ച് നടന്നു.

6. 2016 -ൽ അസോസിയേഷൻ നടപടിച്ചട്ടങ്ങൾ ഭേദഗതി ചെയ്ത് കൂടുതൽ വോട്ട് നേടുന്നയാൾ ട്രസ്റ്റി സ്ഥാനത്തേക്ക് വിജയി ക്കുമെന്നാക്കി. അതിന് മുമ്പ് കൈമാറ്റം ചെയ്യാവുന്ന ഒറ്റവോട്ട് (Single Transferable Vote) രീതിയിലായിരുന്നു വോട്ടിംഗ്. 87-ൽ ഫാ. മത്തായി നൂറനാൽ മൂന്നാമത്തെ കൗണ്ടിലും 2004-ൽ ഫാ. ഓ. തോമസ് രണ്ടാമത്തെ കൗണ്ടിലുമാണ് വിജയിച്ചത്.

7. കൂട്ടുട്രസ്റ്റിമാരുടെ തെരഞ്ഞെടുപ്പ് ഓൺലൈൻ രീതിയിൽ നടന്ന ആദ്യ തെരഞ്ഞെടുപ്പായിരുന്നു ഇത്തവണത്തേത്.

— ഡെറിൻ രാജു

# 2022 – 27 സഭാ മാനേജിംഗ് കമ്മറ്റിയിലേക്ക് തെരഞ്ഞെടുക്കപ്പെട്ടവർ

**THIRUVANANTHAPURAM**
1 Rev Fr. Koshy Alexander Ashby
2. Rev. Fr. John Varghese
3. Sri I.C. Cheriyan
4. Adv Simon Alex
5. Sri Samuel Thomas
**KOLLAM**
6. Rev.Fr. Iype Ninan
7 Rev.Fr Mathew Abraham
8. Sri Johnson Kalada
9. Sri Saju Varghese
10. Sri John C. Danie
11 Sri Robin P. Alex
**KOTTARAKKARA-PUNALUR**
12. Rev Fr. Joseph Mathew
13. Rev Fr G. Koshy
14. Sri Jose J. George
15 Sri Jacob Daniel Plassery
16. Sri Anil E T.C
**ADOOR-KADAMPANAD**
17. Rev Fr. Philipose Daniel
18. Rev Fr. Paul Varghese
19. Sri Kunjumon A
20. Sri Johnson K Zachariah
21. Sri Robin Baby
22. Adv Jose Varghese Kaleekkal
**THUMPAMON**
23. Rev Fr. Giji Samuel
24. Rev Fr Biju Mathew
25. Sri Anil K Titus
26. Adv Anil P. Varghese
27. Sri Joji Thomas
28. Sri Nithin Manakkattumanni
**NILACKAL**
29 Rev Fr Abraham Samuel
30 Adv Mathews Madatheth
31. Adv Anil Varghese
32 Sri K.A. Abraham
**MAVELIKARA**
33. Rev Fr Praveen John Mathews
34. Rev Fr Joseph Samuel
35. Sri K.C. Daniel
36. Sri Simon K. Varghese
37. Sri Joji George
38 Adv Biju K Varghese
**CHENGANNUR**
39. Rev Fr. John P. Oommen
40. Rev Fr. Thomas P. Ninan
41. Sri Rajan Mathai
42. Sri Jacob Oommen
43 *Adv Abraham G
44 *Sri. Satheesh J. Manickassery
**NIRANAM**
45 Rev Fr Cherian P Varghese
46. Rev Fr Gigi Varughese
47. Adv Manoj Mathew
48. Sri Saji Mamprakuzhi
49. Sri Mathai T. Varghese
50. Sri Jogy P. Thomas
**KOTTAYAM**
51. Rev. Fr. Kurian Uthup
52 Rev Fr Mathew Varghese
53 Dr. Thomas Kuruvila
54. Sri Shinu Parappottu
55. Sri N.A. Anilmon
56. Sri Sherry M. Paret
**KOTTAYAM CENTRAL**
57. Rev Fr Mohan Joseph
58. Adv Tom Koran
59. Sri. P.M Thomas
**IDUKKY**
60. Rev Fr. Kuriakose Varghese
61. Adv. Jem Korason
62. Sri. Sajan George
63. Sri. George Jacob
**KANDANAD EAST**
64. Rev Fr Alias K. V
65. Rev Fr. Aby p.L
66. Sri Johnson C P
67. Sri. T.T Joy
68. Sri. C E Geevarghese
**KANDANAD WEST**
69. Rev Fr. Jospeh Malayil
70. Rev Fr. Dr. Thomas Chakiriyil
71 Sri K I Paulose
72. Sri Jomon K J
73. Sri Gheves Markose
**ANGAMALY**
74. Rev Fr. Boby Varghese
75. Rev Fr Lalu Thomas
76. Sri. Alex M. Kuriakose
77. Sri P.V. Behanan
78. Dr Chikku Abraham
**KOCHI**
79. Rev Fr K Y Chacko
80. Rev.Fr Simon Joseph
81. Sri Ebin Matha. Ponodath
82. Sri K P Ouseph
83 Sri Mathew Oommen
**THRISSUR**
84. Rev Fr Liju John
85 Sri M P Rajan
86 Sri John Thomas P
**KUNNAMKULAM**
87. Rev Fr.Peter Kakkassery
88. Rev Fr.Mathews K. Bursouma
89. Sri.James P M
90. Sri Mathai Nediyanikuzhy
91. Sri.P K.Prajod
**MALABAR**
92 Rev Fr Geevarghese George ( Biju VG)
93. Rev Fr. Mathews Vattiyanickal
94. Dr Chacko T Abraham
95 Sri.Sunny Mathai
96 Sri Biju V.K
**SULTHAN BATHERY**
97. Rev Fr. Joseph P Varghese
98 Sri.Philip C E
99 Dr Zacaria T V.
100 Sri Biju Skaria
**BRAHMAVAR**
101.Rev.Fr. Joseph Varghese (Shajan)
102.Sri. Johnson Kattoor
103. Sri Moses Lewis
104. Sri Raju K S
**MADRAS**
105. Rev Fr. M P. Jacob
106 Sri John Punnoose
107 Sri Jacob Tharakan Vadakkedathu
108. Sri Mathews D
**BANGALORE**
109. Rev.Fr.James Kuttykandam
110. Sri Baby Thankachen
111. Sri Thomas A. Tharakan
112. Sri Thomas John
**BOMBAY**
113. Rev Fr Jacob Koshy
114 Rev Fr Jacob Thomas
115 Sri Biju Samue
116 Sri Alex Varghese
117 Sri Varughese Daniel
118 Sri M.C Sunny
**CALCUTTA**
119 Rev. Fr. Shaji Mukadiyil Baby
120. Sri Paul Varghese
121 Sri Thomas Kuruvilla
122. Sri K. T. Kuriakose
**AHMEDABAD**
123. V. Rev. Philipose Ramban
124. Sri Saji Abraham
125. Sri Abraham Mathew
126. Sri Sunil Thomas
**DELHI**
127. Rev Fr Thomas John Mavelil
128
129. Sri Jiji K. Ninan
130. Sri Alexander Daniel
131. Sri Sherin Mathew Varghese
132. Adv Koshy Jacob
**NORTH EAST AMERICA**
133. Rev.Fr Blessen Varughese
134. Sri Shaji K. Varghese
135. Sri Koppara Binu Samuel
**SOUTH WEST AMERICA**
136. Rev.Fr Philip Abraham
137. Sri Ninan Mathews
138. Sri Philip Mathew
**UK-EUROPE-AFRICA**
139. Rev.Fr George Thankachen
140. Sri Soji T. Mathew
141. Dr. Seri Kallumpuram

## NOMINATED

1. Rev Fr.Shaji Mathews
2. Rev Fr. Dr. Varghese Varghese
3 Rev Fr.Reji Mathew
4. Rev Fr. Job Davis
5 Rev Fr.Joseph Mathew
6 Rev Fr. Dr. Ninan V. George
7 Rev Fr Kuriakose Varghese
8 Rev Fr C P Alexander
9 Rev Fr.N I. John
10. Rev Fr. M C. Poulose
11. Rev Fr. Dr. M O. John
12. Sri.Oommen George
13. Adv. Biju Oommen
14. Adv.Joseph John
15. Sri. A.K Joseph
16 Sri Sobichen Abraham
17. Sri. Jiju P. Varghese
18. Sri. Johnson G Oommen
19. Sri. Jacob Mathew ( Jojo )
20. Sri.John Mathai
21. Sri.K.V Thomas
22. Sri. Geevarghese Yohannan
23. Er Varkey John
24. Sri Aju George
25 Sri Elanjicka Koshy Mathew (Shaji)
26. Sri.K V Mathew
27. Sri. V. K. Varghese
28. Prof Dr.D K.John
29. Sri.Varghese Kurian (Kochumon Madaparambil )
30. Sri.P.T.Alias
31. Sri.K V Thomas
32 Sri. K V Jacob
33 Sri Saji P Mathew



അസി. വികാരി, സെ. തോമസ് ഓർത്തഡോക്സ് ചർച്ച്, ഫിലാഡൽഫിയ

2022 സെപ്റ്റംബർ 11
**വാഴ്ത്തിപ്പിനുശേഷം നാലാം ഞായർ**
മർക്കോ. 6:1-6

**1. ദൈവവുമായി സഹകരിക്കുന്ന ഒരു ശക്തിയാണ് വിശ്വാസം.**

സ്വന്തം നാട്ടിലെ ജനങ്ങളുടെ അവിശ്വാസം നിമിത്തം ക്രിസ്തുവിന് അവിടെ ഒരു വീര്യപ്രവൃത്തിയും ചെയ്യാൻ കഴിഞ്ഞില്ല. ദൈവത്തിന്റെ ശക്തിയെ ആകർഷിക്കുന്ന ഒരു ശക്തിയാണ് വിശ്വാസം. രക്തസ്രാവമുള്ള സ്ത്രീ യേശുവിന്റെ വസ്ത്രത്തിൽ സ്പർശിച്ചപ്പോൾ, അവനിൽ നിന്ന് ശക്തി പുറപ്പെട്ടതായി യേശു മനസ്സിലാക്കി (ലൂക്ക. 8:46). എന്തുകൊണ്ടാണ് സുഖപ്പെടുത്താൻ കഴിയാത്തതെന്ന് ശിഷ്യന്മാർ ചോദിച്ചപ്പോൾ, 'നിങ്ങളുടെ അവിശ്വാസം നിമിത്തം' എന്ന് യേശു മറുപടി പറഞ്ഞു (മത്തായി 17:20). പത്രോസ് വെള്ളത്തിൽ മുങ്ങാൻ തുടങ്ങിയപ്പോൾ യേശു പറഞ്ഞു, "അല്പവിശ്വാസികളേ, നിങ്ങൾ എന്തിനാണ് സംശയിച്ചത്?" (മത്തായി 14:31). യേശുക്രിസ്തുവിലുള്ള വിശ്വാസം നമ്മെ നിറയ്ക്കുക എന്നതാണ് സുവിശേഷങ്ങളുടെ പ്രധാന ലക്ഷ്യം (യോഹന്നാൻ 20:31). നാം യേശുവിൽ വിശ്വസിക്കുമ്പോൾ, നമ്മുടെ രക്ഷയ്ക്കും വളർച്ചയ്ക്കും ദൈവവുമായി സഹകരിക്കുന്ന ഒരു ശക്തി നമുക്കുണ്ട് (synergy)

**2. വിമർശനങ്ങളാൽ ബാധിക്കപ്പെടാതിരിക്കുക**

യേശു തന്റെ ജന്മനാട്ടിൽ പഠിപ്പിക്കാൻ വന്നു. അവിടെയുള്ളവർ അവനെ തള്ളിക്കളഞ്ഞു. യേശു കോപത്തോടെ പ്രതികരിക്കാതെ തന്റെ ജോലിയിൽ ഏർപ്പെടുകയും ഗ്രാമങ്ങളിൽ പഠിപ്പിക്കുകയും ചെയ്തു (6:6). തിരസ്കരണത്തെ അവഗണിക്കാനും കാലിലെ പൊടി തട്ടിയെടുക്കാനും യേശു ശിഷ്യന്മാരെ ഉപദേശിച്ചു (6:11) സന്യാസ പാരമ്പര്യം ഈ സമീപനത്തെ apatheia (നിസ്സംഗത) എന്ന് വിളിക്കുന്നു. നാം അന്യായമായി വിമർശിക്കപ്പെടുമ്പോൾ പോലും ശുദ്ധമായ മനസ്സാക്ഷി സൂക്ഷിക്കേണ്ടത് പ്രധാനമാണ് (1 പത്രോസ് 3.16). അഹങ്കാരത്തോടെ മറ്റുള്ളവരെ നിരന്തരം വിധിക്കുന്ന, ഒരിക്കലും തൃപ്തിപ്പെടുത്താൻ കഴിയാത്ത വിമർശനാത്മക മനോഭാവമുള്ളവരെ സൂക്ഷിക്കുക. ഒരിടത്ത് നിരസിക്കപ്പെട്ടതിനാൽ യേശു തളരുന്നില്ല എന്നതും ശ്രദ്ധിക്കുക. താൻ ചെയ്യാൻ വിളിച്ച ദൗത്യത്തിൽ അദ്ദേഹം ഉറച്ചുനിന്നു.

**3. ആളുകൾക്ക് അത്ഭുതങ്ങളിൽ താൽപ്പര്യമുണ്ട്, പക്ഷേ ക്രിസ്തുവിൽ താൽപ്പര്യമില്ല.**

യേശു ചെയ്ത അത്ഭുതങ്ങൾ മാത്രമേ അവന്റെ ജന്മനാട്ടിലെ ആളുകൾക്ക് കാണാൻ കഴിഞ്ഞുള്ളൂ. യേശു മിശിഹാ ആയതുകൊണ്ടാണ് അത്ഭുതങ്ങൾ ചെയ്തതെന്ന് തിരിച്ചറിയാൻ അവർക്ക് കഴിഞ്ഞില്ല. സമാനമായി ഇന്ന് പലരും തങ്ങളുടെ ദർശനം ക്രിസ്തുവിലല്ല, അത്ഭുതങ്ങളിൽ മാത്രം കേന്ദ്രീകരിക്കുന്നു.

സെപ്റ്റംബർ 18
**സ്ലീബാപെരുന്നാളിനു ശേഷം ഒന്നാം ഞായർ**
മർക്കോ. 13 30-37

**1. ജാഗരൂകരായിരിക്കുക**

'ഉണർന്നിരിപ്പിൻ!' (13:37). ഒരു ചെറിയ കൽപ്പന, എന്നാൽ ആത്മീയ ജീവിതത്തിന് അത്യന്താപേക്ഷിതമാണ്. ഓർത്തഡോക്സ് ആത്മീയതയിൽ ജാഗ്രത എന്നത് 'ഹൃദയത്തിലേക്കുള്ള പ്രവേശന കവാടത്തിൽ ചിന്തയെ തുടർച്ചയായി ഉറപ്പിക്കുകയും നിർത്തുകയും ചെയ്യുന്നു' എന്നാണ്. നമ്മുടെ പ്രവർത്തനങ്ങളിലും ചിന്തകളിലും നാം ജാഗ്രത പുലർത്തേണ്ടതുണ്ട്. "ഭയത്തോടും വിറയലോടും പ്രയത്നത്തോടും ഉള്ളിലുള്ള ജാഗ്രതയോടും കൂടെ പ്രാർത്ഥിക്കാൻ" എവാഗ്രിയസ് നമ്മെ ഉപദേശിക്കുന്നു. നമ്മുടെ ഉള്ളിൽ ഒരു ഇടമുണ്ട്, ഹൃദയത്തിന്റെ ഒരു മണ്ഡലം, അതിൽ നാം ഒരു ദൈവിക യാഥാർത്ഥ്യം കണ്ടെത്തുകയും അതിൽ നിന്ന് ജീവിക്കാൻ വിളിക്കപ്പെടുകയും ചെയ്യുന്നു. ഹൃദയം ക്രിസ്തുവിന്റെ കൊട്ടാരമാണ്. അവിടെ, ക്രിസ്തു രാജാവ് വിശ്രമിക്കാൻ വരുന്നു. (cf. 1 പത്രോസ് 5:8)

**2. കർതൃവേല ചെയ്യുക**

തന്റെ വീടുവിട്ടിറങ്ങുകയും തന്റെ ദാസന്മാരെ ചുമതലപ്പെടുത്തുകയും ഓരോരുത്തർക്കും ചുമതലപ്പെടുത്തുകയും ചെയ്യുന്ന മനുഷ്യന്റെ മാതൃക യേശു ഉപയോഗിക്കുന്നു. ഏവൻഗേലിയോൺ വായനയ്ക്കു ശേഷമുള്ള ഗാനം നമ്മെ ഓർമ്മിപ്പിക്കുന്നതുപോലെ, 'ഉണർന്നിരിക്കുന്നതും കർത്താവിന്റെ വേലയിൽ പ്രവർത്തിക്കുന്നതുമായ ദാസൻ ഭാഗ്യവാൻ.' കർത്താവ് നമ്മെ ഏൽപ്പിച്ച ജോലി അവഗണിക്കരുത്. വിശുദ്ധ പൗലോസ് പറയുന്നു, 'എന്റെ ഓട്ടവും ദൈവകൃപയുടെ സുവിശേഷത്തിന്നു സാക്ഷ്യം പറയേണ്ടതിന്നു കർത്താവായ യേശുതന്ന ശുശ്രൂഷയും തികെക്കേണം എന്നേ എനിക്കുള്ളൂ.' (അപ്പോസ്തോല പ്രവൃത്തികൾ 20:24). സമയവും അവസരങ്ങളും കഴിവുകളും സ്വത്തുക്കളും ഭൂമിയുടെയും അതിലെ വിഭവങ്ങളുടെയും അനുഗ്രഹങ്ങൾ അവനാൽ ഭരമേല്പിച്ചിരിക്കുന്ന ദൈവത്തിന്റെ കാര്യസ്ഥരാണ് നാം. അവയുടെ ശരിയായ ഉപയോഗത്തിന് നമ്മൾ അവനോട് ഉത്തരവാദികളാണ്. "മനുഷ്യർക്കുവേണ്ടിയല്ല, കർത്താവിനുവേണ്ടി" (കൊലോസ്യർ 3:23) നാം നമ്മുടെ വേല ചെയ്യേണ്ടതുണ്ട്. സഭയെ പടുത്തുയർത്തുന്ന ജോലി ചെയ്യാൻ നാം വളരെയധികം ശ്രദ്ധിക്കണം (1 കോറി 14:12). (cf. റോമർ 12:6-8; 1 പത്രോസ് 4:10)

**3. യേശുവിന്റെ രണ്ടാം വരവിനായി എപ്പോഴും തയ്യാറായിരിക്കുക**

തന്റെ രാജ്യം പൂർണ്ണമായി സ്ഥാപിക്കാൻ യേശു എപ്പോൾ മടങ്ങിവരുമെന്ന് അറിയാൻ പലരും ആഗ്രഹിക്കുന്നു. ശിഷ്യന്മാർ ഈ ചോദ്യം തന്നെ ചോദിച്ചു (മത്താ. 24:3; മർക്കോസ് 13:4; ലൂക്കോസ് 21:7). ഒലിവറ്റ് പ്രഭാഷണം എന്നറിയപ്പെടുന്ന യേശുവിന്റെ മറുപടിയിൽ, അടയാളങ്ങൾ അവന്റെ തിരിച്ചുവരവിനെ മുൻനിഴലാക്കുന്നുണ്ടെങ്കിലും, അവന്റെ രണ്ടാം വരവിന്റെ യഥാർത്ഥ സമയം നമുക്കറിയാനുള്ളതല്ലെന്ന് അദ്ദേഹം ഉറപ്പിച്ചു പറയുന്നു (മത്താ. 24:36-44; മർക്കോസ് 13:32-37 ). പകരം, വിശ്വാസികൾ ക്ഷമയോടെ കാത്തിരിക്കുകയും അവന്റെ പ്രത്യക്ഷതയ്ക്കായി എപ്പോഴും തയ്യാറാവുകയും വേണം (ഉദാ. മത്താ. 24:45-25:13; ലൂക്കോസ് 12:39-46). യേശുവിന്റെ മടങ്ങിവരവിന്റെ സമയം ഒരു അത്ഭുതമായിരിക്കും. ആരും പ്രതീക്ഷിക്കാത്ത സമയത്ത് രാത്രിയിൽ വരുന്ന ഒരു 'കള്ളനോട്' യേശു തന്റെ മടങ്ങിവരവിനോട് താരതമ്യം ചെയ്തു (മത്താ. 24:43; ലൂക്കോസ് 12:39).

സെപ്റ്റംബർ 25
**സ്ലീബാപെരുന്നാളിനു ശേഷം രണ്ടാം ഞായർ**
മത്താ. 16:5-12

**1. ദൈവത്തിന്റെ അനുഗ്രഹങ്ങൾ ഓർക്കുക.**

ശിഷ്യന്മാർ യേശുവിനെ തെറ്റിദ്ധരിക്കുകയും അപ്പത്തെക്കുറിച്ചു വേവലാതിപ്പെടുകയും ചെയ്തു. യേശു ചോദിച്ചു, "അയ്യായിരം പേർക്കു അഞ്ചു അപ്പം കൊടുത്തിട്ടു എത്ര കുട്ട എടുത്തു എന്നും" ഓർക്കുന്നില്ലേ? (16:9). ദൈവം നമുക്കു നൽകിയ നിരവധി അനുഗ്രഹങ്ങൾ നാം മനസ്സിൽ സൂക്ഷിക്കണം. പഴയനിയമത്തിൽ, ഇസ്രായേൽ ജനത മിസ്രേമിലെ അടിമകളാണെന്നും ദൈവം അവരെ മോചിപ്പിച്ചുവെന്നും ഓർക്കാൻ ദൈവം ഓർമ്മിപ്പിച്ചു (ആവർത്തനം

5:15; 6:21; 15:15; 16:12; 24:22) അതുപോലെ വിശുദ്ധ പൗലോസ് നമ്മുടെ രക്ഷയെ ഓർക്കുക എന്ന് ഓർമ്മിപ്പിക്കുന്നു (റോമർ 6:17). എല്ലാ വിശുദ്ധ കുർബാനയിലും ഈ രക്ഷയെ നാം ഓർക്കുന്നു (anamnesis). ഈ സ്മരണ നമ്മുടെ താഴ്ന്ന അവസ്ഥയിൽ നിന്ന് നമ്മെ ഉയർത്തിയ ദൈവത്തിന്റെ ദയയെ ഓർമ്മിപ്പിക്കുന്നു. ഇന്നത്തെ വെല്ലുവിളികളെ നേരിടാനുള്ള കരുത്ത് ഈ സ്മരണ നമുക്ക് നൽകുന്നു. (സങ്കീർത്തനം 77:11; 1 ദിനവൃത്താന്തം 16:12)

**2. തെറ്റായ സ്വാധീനങ്ങൾ ഒഴിവാക്കുക.**

ഇന്നത്തെ വാക്യത്തിലെ പ്രധാന വാചകം 'നോക്കുവിൻ പരീശന്മാരുടെയും സദൂക്യരുടെയും പുളിച്ച മാവു സൂക്ഷിച്ചുകൊൾവിൻ' എന്നാണ് (മത്തായി 16: 6). പരീശന്മാരുടെ തെറ്റായ സ്വാധീനത്തെക്കുറിച്ച് യേശു തന്റെ ശിഷ്യന്മാർക്ക് മുന്നറിയിപ്പ് നൽകുന്നു. എന്തെങ്കിലും പ്രവേശിക്കുകയും അത് മാറ്റുകയും ചെയ്യുന്ന ഒരു ഉൽപ്രേരകത്തിന്റെ പ്രതീകമാണ് പുളിപ്പ്. സുവിശേഷങ്ങളിൽ ഇത് അനുകൂലമായും പ്രതികൂലമായും ഉപയോഗിക്കുന്നു (മത്തായി 13:33; രള. 1 കോറി. 5:6). നിഷേധാത്മകമായ സ്വാധീനങ്ങൾ നമ്മുടെ ജീവിതത്തിലേക്ക് കടന്നുകയറാതിരിക്കാനും നമ്മുടെ ജീവിതത്തെ ദുഷിപ്പിക്കാതിരിക്കാനും നമ്മുടെ അതിരുകൾ സംരക്ഷിക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ച് യേശു ഇവിടെ നമ്മെ ഓർമ്മിപ്പിക്കുന്നു. മറ്റ് ആളുകൾ, സ്ഥലങ്ങൾ, വസ്തുവകകൾ എന്നിവ നെഗറ്റീവ് സ്വാധീനങ്ങളായിരിക്കാം. സമ്പ്രദായക്കാരുടെ തെറ്റായ സ്വാധീനത്തിനെതിരെ ചെറുപ്പക്കാർ പ്രത്യേകം ജാഗ്രത പുലർത്തണം (1 കോറി 15:32 34). (cf. സദൃശവാക്യങ്ങൾ 13:20; സദൃശവാക്യങ്ങൾ 12:26)

**3. തെറ്റായ പഠിപ്പിക്കലുകൾ സ്വീകരിക്കരുത്.**

പുളിമാവ് പരീശന്മാരുടെയും സദൂക്യരുടെയും പഠിപ്പിക്കലാണെന്നു ശിഷ്യന്മാർ ഒടുവിൽ മനസ്സിലാക്കി (16:12). യേശുവിന്റെ യഥാർത്ഥ പഠിപ്പിക്കൽ അവന്റെ കാലത്തെ മതനേതാക്കന്മാരുടെ തെറ്റായ പഠിപ്പിക്കലുകൾക്ക് എതിരാണ്. ഓർത്തഡോക്സ് ക്രിസ്ത്യാനികൾ എന്ന നിലയിൽ തെറ്റായ പഠിപ്പിക്കലുകൾക്കെതിരെ ജാഗ്രത പുലർത്തണം. വിശുദ്ധ പൗലോസ് അത്തരം പഠിപ്പിക്കലുകൾക്ക് മുന്നറിയിപ്പ് നൽകി(ഗലാത്യർ 1:6–9). 'അവർ പത്ഥ്യോപദേശം പൊറുക്കാതെ കർണ്ണരസമാകുമാറു സ്വന്ത മോഹങ്ങൾക്കൊത്തവണ്ണം ഉപദേഷ്ടാക്കന്മാരെ പെരുക്കുകയും സത്യത്തിന്നു ചെവികൊടുക്കാതെ കെട്ടുകഥ കേൾപ്പാൻ തിരികയും ചെയ്യുന്ന കാലം വരും." (2 തിമോത്തി 4:3). യേശുവിന്റെ നാമത്തിൽ പ്രസംഗിക്കുന്ന എല്ലാവരും സ്വീകാര്യരായ ഉപദേഷ്ടാക്കളല്ല. (മത്തായി 7:15; 2 തിമോത്തി 1:13; പ്രവൃത്തികൾ 20:29; 1 യോഹന്നാൻ 4:1; തീത്തോസ് 1:9 11; 2 പത്രോസ് 2:1; ഫിലിപ്പിയർ 3:2).

## ഒക്ടോബർ 2
### സ്ലീബാപെരുന്നാളിനു ശേഷം മൂന്നാം ഞായർ
ലൂക്കോ. 16:1 13

**1. ഈ ലോകത്തിലെ ആളുകളല്ല വെളിച്ചത്തിന്റെ ആളുകളായി ജീവിക്കുക.**

യേശു രണ്ട് തരം ആളുകളെ വിവരിക്കുന്നു. ഈ ലോകത്തിലെ ആളുകളും വെളിച്ചത്തിന്റെ ആളുകളും (ലൂക്കാ 16:8) 89 വാക്യങ്ങളിലെ നാല് പ്രധാന വാക്യങ്ങൾ ശ്രദ്ധിക്കുക: 'ഈ ലോകത്തിലെ ആളുകൾ', 'വെളിച്ചത്തിന്റെ ആളുകൾ', 'അനീതിയുള്ള മാമോൻ', 'നിത്യ വാസസ്ഥലങ്ങൾ'. വെളിച്ചത്തിന്റെ പുത്രന്മാർ ഈ ലോകത്തെ അമിതമായി കരുതുന്നില്ല. എന്നാൽ ഈ ലോകത്തിന്റെ പുത്രന്മാർ ഭൗമിക കാര്യങ്ങളിൽ നൽകുന്നതിനേക്കാൾ കൂടുതൽ ശ്രദ്ധയോടെ പ്രകാശത്തിന്റെ പുത്രന്മാർ 'നിത്യ വാസസ്ഥലങ്ങൾ' അന്വേഷിക്കണം.

**2. ഭൗമിക സമ്പത്തിന്റെ ജ്ഞാനികളായിരിക്കുക.**

തന്ത്രശാലിയായ മാനേജരുടെ ഉപമയിലേക്ക്, ലൂക്കോസ് രണ്ട് മാമോൻ വചനങ്ങൾ കൂട്ടിച്ചേർക്കുന്നു, ഒന്ന് വിശ്വസ്തതയെ കുറിച്ചുള്ളതും മറ്റൊന്ന് രണ്ട് യജമാനന്മാരെ സേവിക്കുന്നതിനെ കുറിച്ചും. 'അത്യല്പത്തിൽ വിശ്വസ്തനായവൻ അധികത്തിലും വിശ്വസ്തൻ; അത്യല്പത്തിൽ നീതികെട്ടവൻ അധികത്തിലും നീതികെട്ടവൻ' (വാക്യം 10). ഇത് സ്വഭാവത്തെക്കുറിച്ചുള്ള ഒരു തത്വമാണ് ആണ്. പ്രതിഫലം പോലെയുള്ള ബാഹ്യമായ എന്തെങ്കിലും സ്വഭാവം നിർണ്ണയിക്കപ്പെടുന്നില്ല, എന്നാൽ പ്രതിഫലം പരിഗണിക്കാതെ ഏകവും സ്ഥിരതയുള്ളതുമായ സ്വഭാവമാണ്. V 10 എന്നത് ഒരു സാർവത്രിക തത്വമാണ്, അത് ആദ്യകാല ക്രിസ്തുമതത്തിൽ റോമിലെ വിശുദ്ധ ക്ലെമന്റും സെന്റ് ഐറേനിയസും ഓർമ്മിക്കുകയും ആവർത്തിക്കുകയും ചെയ്തു.

**3. ശരിയായ യജമാനനെ സേവിക്കുക**

ഉപമയുടെ വ്യാഖ്യാനം 13 ആം വാക്യത്തിൽ അവസാനിക്കുന്നത് രണ്ട് യജമാനന്മാരെ സേവിക്കുന്നതിനുള്ള അസാധ്യതയെക്കുറിച്ചുള്ള ഒരു വാചകത്തോടെയാണ്. അതായത്, പരമപ്രധാനമായ കാര്യങ്ങളിൽ മൾട്ടിടാസ്കിംഗ് സാധ്യമല്ല. ഒരാൾക്ക് തീർച്ചയായും രണ്ട് യജമാനന്മാരെ വ്യത്യസ്ത സമയങ്ങളിൽ അല്ലെങ്കിൽ വ്യത്യസ്ത കാര്യങ്ങളിൽ സേവിക്കാൻ കഴിയും. എന്നാൽ ഒരേ സമയം, പ്രത്യേകിച്ച് ഒരേ വിഷയത്തിൽ, ഒരാൾക്ക് രണ്ട് യജമാനന്മാരെ ഒരേസമയം അല്ലെങ്കിൽ തുല്യമായി സേവിക്കാൻ കഴിയില്ല. ഒന്നിന് മറ്റൊന്നിന് മുൻഗണന നൽകണം. മാമ്മോൻ ദൈവിക പദവിയിലേക്ക് ഉയർത്തപ്പെടുകയും ദൈവവുമായി പിരിമുറുക്കത്തിലാകുകയും ചെയ്യുന്നു. സമ്പത്തും സ്വത്തുക്കളും ഒരാളെ നിയന്ത്രിക്കുമ്പോൾ, ഒരാൾക്ക് 'ഈ ലോകത്തിലെ ജനങ്ങളുടെ' കൗശലം പോലും നഷ്ടപ്പെട്ടു, 'വെളിച്ചത്തിന്റെ ആളുകളിൽ' (വാക്യം 8) കണക്കാക്കാനാവില്ല. 'അനീതിയുടെ മാമോൻ' അതിന്റെ ശരിയായ സ്ഥാനത്ത് സ്ഥാപിക്കാൻ കഴിയുന്ന ഒരേയൊരു മാർഗ്ഗം, ദൈവം മാത്രമാണ് കർത്താവും യജമാനനുമെന്ന് ഉറപ്പാക്കുകയും, പണവും സമ്പത്തും ദൈവസേവനത്തിൽ ഉപയോഗിച്ച് ആ കർതൃത്വത്തെ സൂചിപ്പിക്കുകയും ചെയ്യുക എന്നതാണ്.

## ഒക്ടോബർ 9
### സ്ലീബാപെരുന്നാളിനു ശേഷം നാലാം ഞായർ
ലൂക്കോ. 12:1321

**1. നമുക്ക് ദൈവത്തോട് സമ്പന്നരാകാം (12:21)**

ലോകത്തിലെ കാര്യങ്ങൾ ആത്മാവിന്റെ ആഗ്രഹങ്ങളെ തൃപ്തിപ്പെടുത്തുകയില്ല. നമ്മുടെ ആത്മാവിന് മുൻഗണന നൽകുകയും നമ്മുടെ ആത്മീയ ജീവിതത്തിൽ വളരുകയും ചെയ്യുമ്പോൾ നാം ദൈവത്തോട് സമ്പന്നരാകുന്നു. നന്മയിൽ വളരുക എന്നത് നമുക്ക് ആവശ്യമായ ആത്മീയ സമ്പത്താണ് നമ്മുടെ ഭൗമിക സമ്പത്തിനെയല്ല, നമ്മുടെ ആത്മീയ സമ്പത്തിനെ സമ്പന്നമാക്കാൻ നമുക്ക് ശ്രമിക്കാം. വിശുദ്ധ പത്രോസിന് ഭൗമിക സമ്പത്ത് ഇല്ലായിരുന്നു, എന്നാൽ മുടന്തനെ സുഖപ്പെടുത്താനുള്ള ആത്മീയ മൂലധനം അവനുണ്ടായിരുന്നു (പ്രവൃത്തികൾ 3:6). അവർ ക്രിസ്തുവിൽ സമ്പന്നരാണെന്ന് വിശുദ്ധ പൗലോസ് കൊരിന്ത്യൻ സഭയെ ആവർത്തിച്ച് ഓർമ്മിപ്പിച്ചു (1 കോറി 1:5; 2 കോറി 6:10, 9:11).

**2. ലൗകികത ഒഴിവാക്കുക.**

ധനികനായ വിഡ്ഢി ലൗകികതയുടെ ഉദാഹരണമായി നിലകൊള്ളുന്നു. ധനികൻ 'ഞാൻ' എന്നത് ആവർത്തിക്കുന്നതു ശ്രദ്ധിക്കുക. ദൈവത്തെക്കുറിച്ചോ അയൽക്കാരനെക്കുറിച്ചോ ഒരു ചിന്തയുമില്ലാതെ അവൻ തന്നോട് തന്നെ കൂടിയാലോചിക്കുകയും തന്റെ വിളകൾക്കും മറ്റ് വസ്തുക്കൾക്കുമായി വലിയ കളപ്പുരകൾ നിർമ്മിക്കുക എന്നതാണ് ഉത്തരം എന്ന് നിഗമനം ചെയ്യുന്നു. അവൻ സ്വാർത്ഥനാണ്, ദൈവത്തോടും അയൽക്കാരനോടും ഉള്ള സ്നേഹത്തിൽ നിന്ന് ഒറ്റപ്പെട്ട തിരഞ്ഞെടുപ്പുകളുടെ നിരർത്ഥകതയെ ചിത്രീകരിക്കുന്നു. ജീവിതം എളുപ്പമാക്കുക എന്നതാണ് അവന്റെ ലക്ഷ്യം; തിന്നുക, കുടിക്കുക, സന്തോഷിക്കുക (12:19) എന്തുകൊണ്ടാണ് ഈ മനുഷ്യനെ 'വിഡ്ഢി എന്ന് വിളിക്കുന്നത്?' കാരണം, സുരക്ഷിതവും സമൃദ്ധവുമായ ഐഹിക ആസ്വാദനത്തിന്റെ ഒരു ജീവിതത്തെ അവൻ മാനുഷിക സൗഭാഗ്യത്തിന്റെ ഉച്ചകോടിയായി കണക്കാക്കി. തന്റെ വിളിയുടെ അഭിവൃദ്ധിയിലൂടെ, തനിക്ക് വളരെക്കാലം ഉണ്ടെന്ന് അവൻ സ്വയം ആഹ്ലാദിച്ചു. (Cf. 1 തിമോത്തി 6.17).

29




# അപ്പോസ്തോലന്മാരുടെ അത്ഭുത പ്രവർത്തനങ്ങളും ദൈവരാജ്യ പ്രഘോഷണവും

**(അപ്പോ. പ്ര. 3:1–26)**

ക്രിസ്തുസഭ യഹൂദമതത്തിന്റെ ഭാഗമായിത്തന്നെ തുടരുന്ന കാഴ്ചയാണ് നാം അപ്പോസ്തോല പ്രവർത്തികളിൽ കാണുന്നത് പത്രോസും യോഹന്നാനും യരുശലേം ദേവാലയത്തിൽ പതിവുപോലെ ഒമ്പതാം മണി നമസ്ക്കാരത്തിൽ പങ്കെടുക്കുവാൻ പോകുന്നതാണ് ഈ വേദഭാഗത്തെ കാഴ്ച. ഏഴുയാമങ്ങളുടെ പ്രാർത്ഥനകൾ യഹൂദമതത്തിൽ നിന്നും ക്രിസ്തുസഭ വേർപെട്ടതിനുശേഷവും തുടർന്നുപോന്നു. യരുശലേം പട്ടണത്തിന് പന്ത്രണ്ട് വാതിലുകളാണുണ്ടായിരുന്നത്. ഇവ ശത്രുക്കളിൽ നിന്നും നഗരത്തെ സുരക്ഷിതമാക്കുന്നതിനു മാത്രമല്ല, വിശുദ്ധനഗരത്തിലേക്ക് അശുദ്ധരായ മനുഷ്യർ പ്രവേശിക്കുന്നത് വിലക്കുവാൻ വേണ്ടിയും കൂടി ഉപയോഗിച്ചിരുന്നു. ഈ വാതിലുകളെപ്പറ്റി നാം നെഹമ്യാവിന്റെ പുസ്തകത്തിൽ മൂന്നാം അധ്യായത്തിൽ വായിക്കുന്നു യോഹ. 3:1 ൽ പറയുന്ന "സുന്ദരം" എന്ന ഗോപുരവാതിൽക്കൽ മുടന്തനെ ഇരുത്തിയ കുടുംബാംഗങ്ങൾ തീർത്ഥാടകരിൽ നിന്നും അവന് വല്ല സംഭാവനയും ലഭിയ്ക്കുമെന്നു പ്രതീക്ഷിച്ചിരുന്നു. മുടന്തനായ മനുഷ്യൻ പത്രോസിനോടും യോഹന്നാനോടും ഭിക്ഷ ചോദിച്ചെങ്കിലും പത്രോസിന്റെ മറുപടി "വെള്ളിയോ പൊന്നോ എന്റെ പക്കൽ ഇല്ല" എന്നുള്ളതായിരുന്നു. എന്നാൽ ഭിക്ഷയ്ക്കുപകരം മുടന്തനും ലഭിച്ചത് വലിയൊരു അനുഗ്രഹമായിരുന്നു. അവനോടു പത്രോസ് ആജ്ഞാപിച്ചത് "കർത്താവായ യേശുക്രിസ്തുവിന്റെ നാമത്തിൽ എഴുന്നേറ്റ് നടക്കു"വാനാണ്. ശിഷ്യന്മാർ ഈ പ്രവർത്തനത്തിലൂടെ യേശുക്രിസ്തുവിന്റെ രോഗശാന്തി ശുശ്രൂഷ തുടരുകയാണ് ചെയ്യുന്നത്. അപ്പോസ്തോല പ്രവർത്തികളിൽ പറയുന്ന അത്ഭുത പ്രവർത്തനങ്ങൾ എണ്ണിനോക്കിയാൽ അവ സുവിശേഷങ്ങളിൽ യേശു പ്രവർത്തിച്ച അത്ഭുതങ്ങളുമായി വളരെ സാമ്യമുള്ളവയായി കാണാം. സൗഖ്യം ലഭിച്ച മുടന്തൻ തുള്ളിച്ചാടിക്കൊണ്ട് ദൈവാലയത്തിൽ പ്രവേശിച്ച് ദൈവത്തെ മഹത്വപ്പെടുത്തുന്ന കാഴ്ച വളരെ മനോഹരമാണ്. രോഗികൾ, നിരാശ്രയർക്കും താല്ക്കാലിക സൗഖ്യം നൽകുകയെന്നതിലുമുപരി അവർക്ക് അന്തസ്സുള്ള ഒരു ജീവിതം ഉറപ്പാക്കുകയെന്നതാണ് കർത്താവിന്റെ രക്ഷാകര പദ്ധതിയുടെ ലക്ഷ്യം.

**പത്രോസിന്റെ രണ്ടാമത്തെ പ്രഭാഷണം**

സൗഖ്യദാന ശുശ്രൂഷകൾ ദൈവരാജ്യ പ്രഘോഷണത്തിന്റെ നിമിഷങ്ങളായാണ് യേശുവും ശിഷ്യന്മാരും എല്ലായ്പ്പോഴും കണ്ടിരുന്നത്. സൗഖ്യം ലഭിയ്ക്കുക എന്നത് ദൈവിക പദ്ധതിയുടെ ഒരുഭാഗം മാത്രമാണ്; അതിലും സുപ്രധാനമായത് ദൈവരാജ്യത്തിന്റെ സുവിശേഷഘോഷണമാണ്. പത്രോസിന്റെ പ്രസംഗത്തിൽ താഴെപറയുന്ന വസ്തുതകൾ ഊന്നിപ്പറയുന്നു.

a) മുടന്തന് സൗഖ്യം വന്നത് അപ്പോസ്തോലന്മാരുടെ പ്രത്യേക സിദ്ധികൾ കൊണ്ട് സംഭവിച്ചതല്ല; ദൈവശക്തി മുടന്തനിൽ പ്രവർത്തിച്ചതാണ് സുപ്രധാനമായ കാര്യം. ഇന്നത്തെ രോഗശാന്തി ശുശ്രൂഷകൾ ഇക്കാര്യം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

b) ഇവിടെ നടന്ന സംഭവം യേശുക്രിസ്തുവിന്റെ മനുഷ്യാവതാര രഹസ്യങ്ങൾ സാധാരണ മനുഷ്യനെ ബോധ്യപ്പെടുത്തുവാനുള്ള ഒരു അവസരമായിത്തന്നെ കാണണം. യേശുവിന്റെ കുരിശാരോഹണവും, പുനരുത്ഥാനവും, രണ്ടാം വരവും പ്രഘോഷിക്കപ്പെടുന്ന അവസരമായിരിക്കണം ഓരോ രോഗശാന്തിയുടെയും നിമിഷങ്ങൾ.

c) യേശുക്രിസ്തുവിന്റെ ശക്തിയാൽ നടന്ന ഈ അത്ഭുതപ്രവർത്തനത്തിന് പഴയനിയമ പ്രവചനത്തിന്റെയും ന്യായപ്രമാണത്തിന്റെയും പിൻബലം ശക്തമായ അടിത്തറ നൽകുന്നു.

d) മുടന്തന്റെ സൗഖ്യദാനം ഉൾപ്പെടെയുള്ള എല്ലാ അതിശയ പ്രവർത്തനങ്ങളും സാധാരണ മനുഷ്യനെ അവന്റെ പാപങ്ങളിൽ നിന്ന് പിൻതിരിപ്പിച്ച് ദൈവത്തിങ്കലേക്ക് തിരിയുവാനുള്ള അവസരങ്ങളായാണ് കാണേണ്ടത്.

ഇത്തരത്തിൽ, അപ്പോസ്തോലിക കാലത്ത് സൗഖ്യദാന ശുശ്രൂഷ എങ്ങനെ കണ്ടിരുന്നുവെന്നും അതിനനുബന്ധമായ ദൈവരാജ്യ പ്രഘോഷണം ഏതുരീതിയിൽ ചിട്ടപ്പെടുത്തിയെന്നും നമുക്ക് മനസ്സിലാക്കാം.

ഫാ. കെ.വി. ഏലിയാസ്
(ഓർത്തഡോക്സ് സെമിനാരി)

# ഉത്തമഗീതം

യിസ്രായേലിലെ പ്രണയകാവ്യങ്ങൾ ഉൾക്കൊള്ളുന്ന ഒരു പുസ്തകമാണ് 'ഉത്തമഗീതം' പുരാതന പശ്ചിമേഷ്യൻ സംസ്ക്കാരത്തിലെ കാവ്യമാതൃകയിലാണ് ഇതിന്റെ രചന. പ്രകൃതിയിൽ നിന്നുള്ള പ്രതീകങ്ങളെ ഭാവതീഷ്ണതയോടെ ഇതിൽ അവതരിപ്പിച്ചിരിക്കുന്നു ഒരു പുരുഷനും സ്ത്രീയുമാണ് ഇതിലെ പ്രധാന കഥാപാത്രങ്ങൾ. യരുശലേം പുത്രിമാരും നഗര കാവൽക്കാരും വന്നുപോകുന്ന കഥാപാത്രങ്ങളായിട്ടുണ്ട്. വളരെ നാടകീയമാണ് ഇതിന്റെ അവതരണശൈലി. പലകവിതകൾ ചേർത്തു വച്ചൊരു കാവ്യബന്ധമാണിത് എന്ന് പഠിപ്പിക്കുന്നവരുണ്ട്. എന്നാൽ ആവർത്തിച്ചു വരുന്ന ചില വാക്കുകളും (2.6–7;3.5;8:3–4,2.8, 17:8.14 ഭാഗങ്ങൾ വായിക്കുക) ചില രംഗങ്ങളും (3.1 5,5.2 8) ഈ പുസ്തകത്തിന്റെ സമഗ്രതയ്ക്ക് തെളിവാണ് എട്ട് അദ്ധ്യായങ്ങളിലായി പ്രേമത്തിന്റെ സൂക്ഷ്മമായ ഭാവം ഇതിൽ അവതരിപ്പിച്ചിരിക്കുന്നു.

സ്ത്രീയും (അവളാണ് കൂടുതൽ സംസാരിക്കുന്നത്) പുരുഷനും (ഇടയനും രാജാവായും പരാമർശിക്കപ്പെടുന്നു) അവർക്ക് അന്യോന്യമുള്ള പ്രേമത്തെ ഈ കാവ്യങ്ങളിലൂടെ പ്രകടമാകുന്നു. അത് അടങ്ങാത്ത തൃഷ്ണയും പരസ്പര വിസ്മയമായും അഭിമാനമായും അവതരിക്കപ്പെടുന്നു. ഒരാൾ മറ്റെയാളുടെ ശരീര ഭംഗി വർണ്ണിക്കുന്നതിൽ ആനന്ദിക്കുകയാണ് (4.1–7; 7.1–8). കല്യാണത്തേക്കുറിച്ചുള്ള പരാമർശം ഒരിടത്തു മാത്രം (3.11). ഈകവിതകൾ യഹൂദ സമൂഹം വിവാഹഗാനങ്ങളായി ഉപയോഗിച്ചിരുന്നു എന്ന് വിശ്വസിക്കപ്പെടുന്നു വിവിധ വിവാഹഗീതങ്ങൾ പിൽക്കാലത്ത് ക്രോഡീകരിച്ച് ഒരു പുസ്തകമാക്കി എന്നും അഭിപ്രായമുണ്ട്. യിസ്രായേലിലെ ജ്ഞാനികളായ യോഗിവര്യന്മാർ ഈ കാവ്യങ്ങളിൽ സ്നേഹത്തിന്റെ പ്രേമത്തിന്റെ പാരസ്പര്യവും വിശ്വസ്തതയും ദർശിച്ചതുകൊണ്ട് അവ രേഖപ്പെടുത്തി. (സദൃ. 5.15–20 താ.).

യഹൂദ–ക്രിസ്തീയ പാരമ്പര്യത്തിൽ ഇതിന് വേറൊരു അർത്ഥതലമുണ്ട്. പ്രതീകാത്മകമായി ഇവ ദൈവവും ഭക്തരും തമ്മിലുള്ള സ്നേഹത്തിന്റെ വർണ്ണനയാണ്. യഹൂദന്മാർക്ക് ഇതിലെ മുഖ്യകഥാപാത്രങ്ങൾ കർത്താവും (യഹോവ) യിസ്രായേലുമാണ്. എബ്രായ ഭാഷ മറന്ന യഹൂദർ പള്ളികളിൽ വായിച്ചിരുന്ന അരാമ്യ തിരുവെഴുത്തിൽ (തർഗും) ഈ പുസ്തകം പെസഹാ പെരുന്നാളിൽ വായിച്ചിരുന്നു. ക്രിസ്ത്യാനികൾക്ക് ഇതിലെ കേന്ദ്രകഥാപാത്രങ്ങൾ യേശുക്രിസ്തുവും സഭയുമാണ്. അല്ലെങ്കിൽ യേശുക്രിസ്തുവും ഭക്തന്റെ ആത്മാവുമാണ് ഈ കാവ്യത്തിനു സമാനമായ ഭാഗങ്ങൾ സദൃശ്യവാക്യങ്ങളിൽ വായിക്കാം (സദൃ. 5.15 20; 6.24 29; 7.6 23). ഈ സമാനത, ഉത്തമഗീതത്തിന് ജ്ഞാനസാഹിത്യവുമായുള്ള ബന്ധമായി വ്യാഖ്യാനിക്കാം (ഉത്തമ 8.6–7 ലെ പ്രേമത്തെക്കുറിച്ചുള്ള വിവരണം ശ്രദ്ധിക്കുക).

മിസ്രയീമിലെ പുരാതന പ്രേമകാവ്യങ്ങളുമായി ഈ പുസ്തകത്തിന് സാമ്യമുണ്ട്. ദൈവങ്ങളുടെ വിവാഹത്തെക്കുറിച്ചുള്ള ചില പരോക്ഷസൂചനകൾ ചില വാക്യങ്ങളിലുണ്ട് പുസ്തകത്തിന്റെ പൗരാണികതയുടെ അടയാളമായി ഇതിനെ കാണാം. മനുഷ്യ ലൈംഗികതയുടെ/പ്രേമത്തിന്റെ ഭാവമാണിതിൽ എന്ന് ആധുനിക വ്യാഖ്യാതാക്കൾ. എന്നാൽ ക്രിസ്തുവിന് തന്റെ മണവാട്ടിയായ സഭയോടുള്ള സ്നേഹത്തിന്റെ ഗാഥയാണ് ഉത്തമഗീതം എന്ന് സഭ പഠിപ്പിക്കുന്നു.

ഇതെഴുതിയത് ശലോമോൻ ആണെന്ന് പാരമ്പര്യമായി വിശ്വസിച്ചുപോരുന്നു. ഒറിജൻ (ക്രി.വ. 184–253) എന്ന സഭാ പിതാവ്, സദൃശവാക്യങ്ങൾ, സഭാ പ്രസംഗി, ഉത്തമഗീതം എന്ന ക്രമം തന്നെ വളരെ പ്രധാനപ്പെട്ടത് എന്ന് വ്യക്തമായി പറയുന്നു. 1.1–ൽ പറയുന്നതിന്റെ മൂലഭാഷയിലെ (എബ്രായ) പ്രയോഗത്തിന് 'ശലോമോൻ എഴുതിയത്', 'ശലോമോനുള്ളത്', 'ശലോമോനെ സംബന്ധിച്ചത്' എന്നൊക്കെ വിവർത്തനം ചെയ്യാവുന്ന ശൈലിയാണ്. അതിനാ ൽ എല്ലാവരും ശലോമോന്റെ ഗ്രന്ഥകർത്തൃത്വം അംഗീകരിക്കുന്നില്ല.

പുസ്തകത്തിൽ പരാമർശിക്കപ്പെടുന്ന സ്ഥലങ്ങൾ പരിഗണിച്ചുകൊണ്ട്, യിസ്രായേലിന്റെ വിഭജനത്തിനു ശേഷമാകാം ഇതിന്റെ രചനകാലം എന്നു പാഠമുണ്ട്. ഭാഷാ ശൈലി, പദവ്യുല്പത്തി എന്നിവയും കാലഗണനയ്ക്ക് സഹായകമാകും. എന്നാലതും ഈ പുസ്തകത്തന്റെ കാര്യത്തിൽ വ്യക്തമായ സൂചന നൽകുന്നില്ല ശലോമോന്റെ കാലം മുതൽ പ്രവാസ കാലം വരെ ഇതിന്റെ രചനാ ക്രോഡീകരണക്കാലായി ചർച്ച ചെയ്യപ്പെടുന്നു

'ദൈവ'മെന്ന വാക്ക് ഒരിക്കൽ പോലും പരാമർശിക്കപ്പെടാത്തും 'അതി തീവ്രശരീര വർണ്ണനകൾ' ഉൾക്കൊള്ളുന്നതുമായ ഉത്തമഗീതം എങ്ങനെ വേദപുസ്തക (തിരുവെഴുത്ത്) ഭാഗമായി എന്നത് പ്രധാന ചോദ്യമാണ്. വേദപുസ്തകം പൊതുവെ ഉയർത്തിക്കാണിക്കുന്ന 'ധാർമ്മികതയ്ക്ക്' കടക വിരുദ്ധമാണ് ഇതിൽ പരാമർശിക്കുന്ന കാമാതുരമായ സ്നേഹം/പ്രേമം. അതുകൊണ്ട് ഇതിന്റെ കാനോനീകരണം യഹൂദ റബ്ബിമാരുടെ ഇടയിലും തർക്കവിഷയമായിരുന്നു യഹൂദന്മാർ അവരുടെ തിരുവെഴുത്തുകൾ ഏതൊക്കെയുന്നു നിശ്ചയിച്ച ജാമ്നിയ കൗൺസിൽ (ക്രി.വ. 90). റബ്ബി അകീബ പറഞ്ഞു: "ഉത്തമഗീതം യിസ്രായേലിനു നൽകപ്പെട്ട ദിവസം പോലെ മറ്റൊരു ശ്രേഷ്ഠദിനം ലോകത്ത് ഉണ്ടായിട്ടില്ല എഴുത്തുകളെല്ലാം (കെത്തൂബീം) വിശുദ്ധം തന്നെ ഉത്തമഗീതം വിശുദ്ധങ്ങളിൽ വിശുദ്ധവും" പെസഹാ പെരുന്നാളിനു വായിക്കുന്ന പുസ്തകമായി ഇത് യഹൂദന്റെ ആരാധനാ ജീവിതത്തിലും ക്രിസ്തു സഭയിലും ഇതിന്റെ കാനോനീകരണം സംബന്ധിച്ച് തർക്കങ്ങളും ചർച്ചകളും ഉണ്ടായിട്ടുണ്ട് എന്നാലും യഹൂദരും ക്രിസ്ത്യാനികളും സംശയലേശമെന്യേ ഉത്തമഗീതത്തെ വേദപുസ്തക കാനോനിൽ ഉൾപ്പെടുത്തിയിട്ടുണ്ട്



29

**ആരാധനാ പഠനം**

ഫാ ഡോ വർഗ്ഗീസ്
പി വർഗ്ഗീസ് പാമ്പാക്കുട
(ഓർത്തഡോക്സ് സെമിനാരി)

# വി. സൈത്ത് കൂദാശ

ഒലിവെണ്ണയ്ക്ക് ഉപയോഗിക്കുന്ന പേരാണ് സൈത്ത്. സുറിയാനി സഭാ പാരമ്പര്യത്തിൽ വി. മാമോദീസായ്ക്കും, രോഗികളുടെ തൈലാഭിഷേകത്തിനുമുള്ള സൈത്ത് കൂദാശ ചെയ്തതാണ് ഉപയോഗിക്കുന്നത്. സഭാതലവനായ പ. കാതോലിക്കാ ബാവായുടെ മുഖ്യകാർമ്മികത്വത്തിലും, മറ്റു മെത്രാപ്പോലീത്തന്മാരുടെ സഹകാർമ്മികത്വത്തിലുമാണ് ഈ ശുശ്രൂഷ നടക്കുന്നത്. പാതിനോമ്പിന്റെ ബുധനാഴ്ച സൈത്ത് കൂദാശ ചെയ്യാം എന്ന് കാനോനിൽ പറയുന്നുവെങ്കിലും അത്യാവശ്യം പ്രമാണിച്ച് ഏതു സമയവും ചെയ്യാവുന്നതാണ്

പ്രഭാത നമസ്ക്കാരം ആരംഭിച്ചതിനുശേഷം പ്രധാന കാർമ്മികനും മേൽപ്പട്ടക്കാരും പട്ടക്കാരും ശെമ്മാശന്മാരും മദ്ബഹായിൽ പ്രവേശിച്ച് അംശവസ്ത്രം ധരിക്കുന്നു. ഈ സമയം കൂദാശ ചെയ്യപ്പെട്ടാനു ള്ള സൈത്തിന്റെ 2 പാത്രങ്ങൾ (മാമോദീസായുടെയും തൈലാഭിഷേകത്തിന്റെയും) ത്രോണോസിന്മേൽ, വിരിച്ചൊരുക്കപ്പെട്ട തബലൈത്താകളുടെ മേൽവച്ച്, വലിയ ശോശാപ്പാകൾ കൊണ്ട് മൂടിയിട്ടുണ്ടായിരിക്കും. കാർമ്മികൻ അംശവസ്ത്രധാരണത്തിന് ശേഷം മറതുറന്ന് കിഴക്കോട്ട് അഭിമുഖമായി നിന്നാണ് ശുശ്രൂഷ ആരംഭിച്ചിരിക്കുന്നത്.

സൈത്ത് കൂദാശയ്ക്ക് 2 ഭാഗങ്ങളുണ്ട്. ലുത്തിനിയായോടെ അവസാനിക്കുന്ന ആദ്യ ശുശ്രൂഷയും, തൈലത്തിന്മേലുള്ള റൂശ്മയോടെ അവസാനിക്കുന്ന രണ്ടാം ശുശ്രൂഷയുമാണിത്. രണ്ട് മുദ്രകുത്തലുകൾ ഉണ്ട്. ആദ്യത്തേത് രോഗികൾക്കുവേണ്ടിയുള്ള തൈലത്തിന്മേലും, രണ്ടാമത്തേത് മാമോദീസായ്ക്കു വേണ്ടിയുള്ള തൈലത്തിന്മേലുമാകുന്നു. ഈ രണ്ടാവശ്യങ്ങൾക്കും ഒരേ തൈലമാണ് ഉപയോഗിക്കുന്നതെങ്കിൽ പ്രാർത്ഥന ചൊല്ലി ഒരേ തൈലത്തിന്മേൽ തന്നെ രണ്ട് മുദ്രകുത്തലുകളും നടത്തുന്ന രീതിയുമുണ്ട്.

കൂദാശാഗാനാന്തരം തൈല പാത്രങ്ങൾ ത്രോണിസിന്റെ വടക്കുഭാഗത്തേയ്ക്ക് മാറ്റി വച്ച് കാസാ-പീലാസകൾ ക്രമീകരിച്ച് കാർമ്മികൻ തൂബോയ്ക്കായി ഒരുങ്ങുന്നു. ഇതു സമയം നമസ്ക്കാരം പൂർത്തീകരിക്കുകയും തുടർന്ന് വി. കുർബാന പരസ്യമായി ആരംഭിക്കുകയും ചെയ്യുന്നു. വി. കുർബാനാനന്തരം ശുശ്രൂഷയിൽ പങ്കുകൊണ്ട എല്ലാ വിശ്വാസികളുടെയും നെറ്റിയിൽ കൂദാശ ചെയ്യപ്പെട്ട സൈത്ത് കൊണ്ട് സ്ലീബായുടെ മുദ്ര കുത്തുന്നു

**വി. മാമോദീസായുടെ സൈത്ത്**

വി. മാമോദീസായുടെ സൈത്തിന് "സന്തോഷ തൈലം" എന്ന പേരുണ്ട്. വീണ്ടും ജനനത്താൽ പുത്ര സ്വീകാര്യത്തിന് സ്നാനാർത്ഥി യോഗ്യനായിത്തീരുന്നതിനുവേണ്ടിയാണ് നിത്യജീവനായി ത്രിത്വനാമത്തിൽ സന്തോഷതൈലം കൊണ്ട് മുദ്രകുത്തപ്പെടുന്നത്. വിശ്വാസികളുടെ ജീവിതത്തിൽ സന്തോഷവും സമാധാനവുമായി യേശു കടന്നു വരുന്നു എന്നത് ഈ അഭിഷേകം സൂചിപ്പിക്കുന്നത്

**വി. തൈലാഭിഷേകത്തിനുള്ള സൈത്ത്**

ഒരു വ്യക്തിയുടെ കടങ്ങളും പാപങ്ങളും ക്ഷമിക്കപ്പെടുന്നതിനും അവനിൽ നിന്ന് സകല ദുർവികാരങ്ങളും പൈശാചിക വ്യാപാരങ്ങളും മായിക്കപ്പെടുന്നതിനുമാണ് വി. തൈലം പൂശി ശുദ്ധീകരിക്കുന്നത്. സൗഖ്യദാനത്തിന്റെ പ്രതീകമാണ് എണ്ണ. നല്ല ശമര്യാക്കാരന്റെ ഉപമയിൽ അടിയേറ്റവന്റെ മുറിവുകളെ കെട്ടുന്നത് എണ്ണയും വീഞ്ഞും ഉപയോഗിച്ചാണ് (ലൂക്കോ. 10:34). പന്തിരുവർ അനേകരെ എണ്ണപൂശി സുഖപ്പെടുത്തി (മർക്കോ. 6:13). രോഗി കശീശന്മാരെ വിളിച്ച് എണ്ണ പൂശി സുഖം പ്രാപിക്കപ്പെടട്ടെ എന്ന് (യാക്കോ. 5:14-16) വായിക്കുന്നു. ആയുർവേദ വിധികളിലും എണ്ണ സൗഖ്യദാനത്തിന് ഉപയോഗിക്കുന്നുണ്ടല്ലോ.

കന്തീലാ ശുശ്രൂഷ എന്ന പേരിൽ 5 തിരികൾ കത്തിച്ച് നടത്തുന്ന ദീർഘമായ തൈലാഭിഷേകവും ഉണ്ട്. ഇവ രണ്ടും ഫലത്തിൽ ഒന്നുതന്നെയാണെങ്കിലും തൈലാഭിഷേകത്തിന് നേരത്തെ കൂദാശ ചെയ്ത തൈലം ഉപയോഗിക്കുമ്പോൾ, കന്തീല ശുശ്രൂഷയ്ക്ക് തിരികൾ കത്തിക്കുന്ന ഒലിവെണ്ണ ഉപയോഗിച്ചാണ് റൂശ്മാ ചെയ്യുന്നത്. കന്തീലാ ശുശ്രൂഷയിൽ സംബന്ധിക്കുന്നവരുടെയും നെറ്റിയിൽ ശുശ്രൂഷാവസാനം തൈലം കൊണ്ട് മുദ്രയിടാറുണ്ട്.

സാക്ഷാൽ സൈത്താകുന്ന മശിഹായോട് നാം ഒട്ടിച്ചു ചേർക്കപ്പെടുന്നതിന്റെ പ്രതീകം കൂടിയാണ് സൈത്തെണ്ണ കൊണ്ടുള്ള അഭിഷേകം.

o

# സഭാ ശുശ്രൂഷയിൽ പുതുനിയോഗങ്ങളുമായി...



വൈദിക ട്രസ്റ്റി
ഫാ. ഡോ. തോമസ് വർഗീസ് അമയിൽ



അൽമായ ട്രസ്റ്റി
ശ്രീ. റോണി വർഗ്ഗീസ് എബ്രഹാം

### വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ

സഭയുടെ സമഗ്രമായ വളർച്ചയിൽ പകാതോലിക്കാ ബാവാ തിരുമനസിന്റെ ഉപദേശങ്ങൾ സ്വീകരിച്ച് ജനക്ഷേമപരവും സഭാ വിശ്വാസ പ്രബോധന പരവുമായ പദ്ധതികളെക്കുറിച്ച് ചില സ്വപ്നങ്ങൾ മനസിലുണ്ട് അവ പൂർണ്ണമായും അക്ഷരങ്ങളിലൂടെ പങ്കുവെങ്കുവാൻ കഴിയില്ലെങ്കിലും ചിന്തകളിൽ നിറഞ്ഞു നിൽക്കുന്നുണ്ട്

മലങ്കര ഓർത്തഡോക്സ് സഭയിലെ പുതുതലമുറയുടെ വിശ്വാസ പരിപോഷണത്തിനും ഭാവിജീവിതത്തിനും അനിവാര്യമായ കർമ്മ പദ്ധതികളാണ് വിവിധ കമ്മറ്റികളിലെ ചർച്ചകളോട് കൂടി ആദ്യമേ തന്നെ ആവിഷ്കരിക്കപ്പെടേണ്ടത് സഭാ മക്കൾക്ക് സഭയുടെ സ്ഥാപനങ്ങളിൽ പ്രഥമ പരിഗണന എന്ന തത്വം പ്രാവർത്തികമാകേണ്ടി ഇരിക്കുന്നു

ജോലി/വിദ്യാഭ്യാസം എന്നിവയിൽ അപേക്ഷകരുടെ മെറിറ്റ് പൂർണ്ണമായും സംരക്ഷിക്കപെടണം. അവരുടെ സഭാസേവന/ നേതൃത്വത്തിനും പ്രത്യേക പരിഗണന നൽകണം. കാലിക വിഷയങ്ങളിൽ ഉചിതമായ നിലപാടുകൾ ജനക്ഷേമത്തിനായി സഭ സ്വീകരിക്കണമെന്നാണ് ആഗ്രഹം. പ്രത്യേകിച്ച് ബഫർ സോൺ പോലെയുള്ള വിഷയങ്ങളിൽ ആഴത്തിലുള്ള പഠനവും പ്രതികരണവും ആവശ്യമാണ്. സഭാ മക്കളോടൊപ്പം സഭയെപ്പോഴും ഉണ്ട് എന്ന ബോധ്യം വർദ്ധിതമായ രീതിയിൽ അവർക്കുണ്ടാകേണ്ടത് അനിവാര്യമാണ്.

വികസന പദ്ധതിയുടെ പേരിൽ കുടിയിറക്കപ്പെട്ട സഭാ മക്കളുടെ പ്രയാസങ്ങളിൽ ഇടപെട്ട് അവരെ ചേർത്തുനിർത്തേണ്ടത് അനിവാര്യത തന്നെയാണ്.

പരിശുദ്ധ സഭയുടെ,വിശ്വാസം പാരമ്പര്യം, ചരിത്രം എന്നിവ പ്രചരിപ്പിക്കുന്നതിൽ സാമൂഹിക മാധ്യമങ്ങളുടെ സാധ്യത ഫലപ്രദമായി പ്രയോജനപ്പെടുത്തുവാൻ പദ്ധതികൾ ആവിഷ്ക്കരിക്കേണ്ടത് ഈ കാലത്തെ വലിയ ആവശ്യമാണ്. വൈദികരുടെ ജീവിതപ്രയാസങ്ങൾ കേൾക്കുവാനും സഭയ്ക്ക് ചെയ്യുവാൻ സാധിക്കുന്ന പരമാവധി സഹായങ്ങൾ ചെയ്യുവാനും പ്രത്യേക ഊന്നൽ നൽകുക തന്നെ ചെയ്യും.

മലങ്കര സഭയുടെ പ്രവാസി സമൂഹത്തിന്റെ ആവശ്യങ്ങളും, നിർദ്ദേശങ്ങളും ഉൾക്കൊള്ളേണ്ടതായിട്ടുണ്ട്- അവരുടെ അനുഭവപരിജ്ഞാനവും ഉൾക്കാഴ്ചകളും സഭയ്ക്ക് പുതിയ പുതിയ പദ്ധതികൾ ആവിഷ്കരിക്കുന്നതിൽ പ്രയോജനകരമാകും.

ചാരിറ്റി/സാമൂഹ്യ ക്ഷേമ പ്രവർത്തനങ്ങളിൽ പ്രതിജ്ഞാബദ്ധമായ ഇടപെടലുകൾ പരിശുദ്ധ ബാവാ തിരുമേനിയുടെ നേതൃത്വത്തിൽ തുടർന്നു വരുന്നതൊക്കെയും വിപുലമാക്കേണ്ടത് സഭയുടെ ജീവകാരുണ്യ തലം വിശാലമാക്കുന്നതിന് സഹായകമാകും. കേന്ദ്ര-സംസ്ഥാന സർക്കാരുകളുടെ വിവിധ പദ്ധതികളെ പ്രയോജനപ്പെടുത്തി കൂടുതൽ തൊഴിൽ സംരംഭങ്ങളിലേക്ക് നമ്മുടെ യുവാക്കളെ വഴി കാണിക്കുവാൻ സഭയായി തന്നെ പദ്ധതികൾ തയ്യാറാക്കേണ്ടതായിട്ടുണ്ട്

വൈദിക-ശുശ്രൂഷക സേവന വേതന വ്യവസ്ഥകൾ കാലാനുസൃതമായി പുതുക്കാനും അതിനുവേണ്ടി പദ്ധതികൾ ക്രമീകരിക്കുവാനും പ്രതിഭാധനരായ ആളുകളുടെ ആലോചനകൾ കൂടി ഉൾപ്പെടുത്തും. ഇതിനെല്ലാം പ. സുന്നഹദോസ്, മലങ്കര സഭാ മാനേജിങ് കമ്മിറ്റി, മലങ്കര അസോസിയേഷൻ തുടങ്ങിയ സഭാ സമിതികളുടെ കൃത്യമായ ആലോചനകൾ സ്വീകരിച്ചു കൊണ്ട് പദ്ധതികൾ യാഥാർത്ഥ്യമാക്കുവാനുള്ള പരിശ്രമം ആണ് ലക്ഷ്യം.

### അൽമായ ട്രസ്റ്റി ശ്രീ. റോണി വർഗ്ഗീസ് എബ്രഹാം

സഭാ മക്കൾ ജീവിക്കുന്നത് അനന്തസാധ്യതകൾ ഉള്ള ലോകത്തിലും അനുദിനം നിരവധി മാറ്റങ്ങൾക്ക് വിധേയമാകുന്ന ഒരു കാലഘട്ടത്തിലാണ്. പ്രൊഫഷണലിസവും ദൈവഭക്തിയും സഭാസ്നേഹവും ധാർമിക നിലവാരവും പരസ്നേഹവും കൈമുതലായുള്ള ഒരു പുതിയ തലമുറ എന്ന ലക്ഷ്യമാണ് ഈ



**അസോസിയേഷൻ സെക്രട്ടറി**
**അഡ്വ. ബിജു ഉമ്മൻ**

അസോസിയേഷൻ സെക്രട്ടറി
അഡ്വ. ബിജു ഉമ്മൻ

**പരിശുദ്ധ സഭ**

- പിതാക്കന്മാർ ഒരിക്കലായി ഭരമേല്പിച്ച ഓർത്തഡോക്സ് സത്യവിശ്വാസം അഭംഗുരം പരിപാലിക്കുന്ന സഭ
- മലങ്കര സഭയുടെ സ്വാതന്ത്ര്യമായ കാതോലിക്കേറ്റിനെ കണ്ണിലെ കൃഷ്ണമണിപോലെ  സംരക്ഷിക്കുന്ന സഭ.
- സഭാ ഭരണഘടന അനുസ്യൂതം പിന്തുടരുന്ന സഭ.
- ഭവനരഹിതർ ഇല്ലാത്ത സഭ.
- പ്രവാസവും കുടിയേറ്റങ്ങളും മാറ്റിവരയ്ക്കുന്ന സീമകൾക്കും സാഹചര്യങ്ങൾക്കുമനുസരിച്ച് സ്വയം ക്രമീകരിക്കുന്ന സഭ.
- ലഹരി, മാരക പകർച്ചവ്യാധികൾ എന്നിവയിൽ നിന്നും സമൂഹത്തെ മോചിപ്പിക്കാൻ അഹോരാത്രം പ്രയത്നിക്കുന്ന സഭ.
- മിഷൻ പ്രവർത്തനങ്ങൾക്ക് കൂടുതൽ പ്രാധാന്യം നൽകുന്ന സഭ

നൂറ്റാണ്ടിൽ സാധ്യമായി തീരേണ്ടത്.

ഇത് എന്റെ സഭ എന്നു പറയുവാൻ തക്കവിധത്തിൽ പരിശുദ്ധ സഭയോടുള്ള അടുപ്പം വിശ്വാസികൾക്ക് അനുദിനം വർദ്ധിക്കുവാൻ തക്കവിധത്തിൽ സഭയുടെ സേവനം വിശ്വാസികളുടെ ഇടയിലേക്ക് ഇറങ്ങി ചെല്ലണം. അതിനായുള്ള കർമ്മപദ്ധതികൾ സഭയായി ഭദ്രാസനങ്ങളായി ഇടവക തലങ്ങളിലായി ആത്മീയ സംഘടനകൾ വഴിയായി നടത്തപ്പെടേണ്ടതാണ്. അതിനുവേണ്ടി പുതിയ കർമ്മ പദ്ധതികൾ രൂപം കൊടുക്കാനാണ് സഭാ സമിതികൾ ആദ്യം പ്രാധാന്യം നൽകേണ്ടത്.

കോവിഡ്കാലം സൃഷ്ടിച്ച പ്രതിസന്ധി ഒട്ടൊഴിയാത്ത ഒരു സാഹചര്യമാണ് ഇന്നും നിലനിൽക്കുന്നത്. തൊഴിൽ മേഖലകളിൽ ഉണ്ടായ പ്രയാസങ്ങൾ വ്യക്തിപരമായ ജീവിതത്തിലെ അസ്വസ്ഥതകൾ സാമ്പത്തിക മാന്ദ്യം ഇവയെല്ലാം കൂടി സൃഷ്ടിച്ചിരിക്കുന്ന പ്രയാസങ്ങളെ തരണം ചെയ്യുവാൻ പ്രഗൽഭമതികളും ഉൾക്കാഴ്ചയുള്ളവരുമായ ആളുകളുടെ സേവനങ്ങളെ കൂടി സ്വീകരി ച്ചുകൊണ്ട് സഭ പുതിയ ദർശനങ്ങളോടെ പ്രവർത്തിക്കേണ്ടിയിരിക്കുന്നു.

സാങ്കേതികവിദ്യകളുടെ ഉപയോഗത്തിൽ സഭാ സംവിധാനങ്ങൾ സാധ്യതകൾ പ്രയോജനപ്പെടുത്തുന്നത് തുലോം പരിമിതമാണ്. One Church One database One account എന്ന കാഴ്ചപ്പാടോടെ പ്രവർത്തനങ്ങൾ ക്രോഡീകരിക്കുവാൻ ഇപ്പോഴേ പരിശ്രമിക്കേണ്ടിയിരിക്കുന്നു. സഭയുടെ മാധ്യമ വിഭാഗവും പബ്ലിക് റിലേഷൻ ഡിപ്പാർട്ട്മെന്റും കാലികമായി ഉയരേണ്ടിയിരിക്കുന്നു. മാധ്യമങ്ങളെ ഒഴിച്ചുനിർത്തിയുള്ള ഒരു പ്രവർത്തനം ഈ കാലത്ത് സാധ്യമാവുകയില്ല. മാധ്യമങ്ങളുടെ ഗുണവശങ്ങളെ സ്വാംശീകരിക്കുവാൻ തക്കവണ്ണം ഉള്ള നിലപാടുകളാണ് ചർച്ചചെയ്ത് കൈക്കൊള്ളപ്പെടേണ്ടത്. വിശുദ്ധ ആരാധനാ വിശുദ്ധ കൂദാശകൾ, പ്രബോധന ശുശ്രൂഷകൾ അവയെ സംബന്ധിച്ചുള്ള പഠനങ്ങൾ വിശുദ്ധ വേദപുസ്തക പഠനങ്ങൾ എന്നിവ അരികത്തും അകലയും നിൽക്കു ന്നവർക്ക് ലഭ്യമാകുവാൻ തക്കവിധത്തിൽ സാങ്കേതിക വിദ്യകളുടെ സഹായത്തോടെ ക്രമീകരിക്കപ്പെടുന്നത് ഉചിതമായിരിക്കും. ലോകത്തിന്റെ ഏതു ഭാഗത്തു പോയാലും അവിടെ സഭയുടെ ആരാധനയിൽ സംബന്ധിക്കാൻ തക്കവണ്ണം ആഗ്രഹിക്കുന്ന വിശ്വാസികൾക്ക് വേണ്ടുന്ന ഗൈഡൻസ് നൽകുവാൻ കേന്ദ്ര തലത്തിൽ തന്നെ ഒരു സംവിധാനം ഉണ്ടാകണം. നൂറ്റാണ്ടുകളുടെ പഴക്കമുള്ള ഈ സഭയിലെ ചരിത്ര രേഖകൾ എല്ലാം ഡിജിറ്റലൈസ് ചെയ്ത് സംരക്ഷിക്കപ്പെടണം. സഭാ മക്കളുടെ ജീവിതവുമായി ബന്ധപ്പെട്ട എല്ലാ ആവശ്യങ്ങളിലും വിവാഹം, തൊഴിൽ നേടൽ പോലുള്ളവയ്ക്ക് പ്രത്യേകിച്ചു വേണ്ടുന്ന കൈത്താങ്ങൽ നൽകുവാൻ സാങ്കേതികവിദ്യയിലൂടെ സാധിക്കണം. സഭയ്ക്ക് സ്വന്തമായി മികവുറ്റ ഒരു പ്രസ് എന്നത് നടപ്പിൽ വരേണ്ടത്  ഏറെ ആവശ്യമാണ്. സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണമായ മലങ്കരസഭ മാസിക സഭാവക വാർത്തകൾക്കും വിശ്വാസ സംബന്ധമായ പഠനങ്ങൾക്കുമായി എല്ലാ ഭവനങ്ങളിലും എത്തേണ്ടത് ആവശ്യമാണ്. കാലികമായ എല്ലാ വിഷയങ്ങളിലും സഭയുടെതായ നിലപാടുകൾ സുചിന്തിതവും വ്യക്തവും ആയി നൽകുവാൻ ഒരു സ്ഥിരം പഠനസമിതി സഭാതലത്തിൽ രൂപപ്പെടേണ്ടത് ആവശ്യമാണ്. കൃഷിയും കാർഷികവൃത്തിയും പ്രോത്സാഹിപ്പിക്കപ്പെടണം.

സഭയുടെ ജീവകാരുണ്യ പ്രവർത്തനങ്ങളുടെ സഹായം അർഹതയുള്ള എല്ലാവർക്കും ലഭ്യമാകണം. യുവജനങ്ങളെ ഗ്രസിച്ചുകൊണ്ടിരിക്കുന്ന ലഹരി പോലെയുള്ള സാമൂഹികമായ വിപത്തുകളിൽ നിന്ന് അവരെ ധാർമികമായ പാതകളിലേക്ക് വഴിതിരിച്ചുവിടുവാൻ ഇടവക തലങ്ങളിലുള്ള യുവജനപ്രസ്ഥാന പ്രവർത്തനങ്ങൾക്ക് പുതിയ ദിശാബോധം നൽകണം അതിനായി പദ്ധതികൾ ആവിഷ്കരിക്കണം. സഭ എന്നത് സാധാരണക്കാരന്റെ വേദനകളെയും നൊമ്പരങ്ങളെയും കൂടി ഉൾക്കൊള്ളുന്നതും വിശാലമായ ചക്രവാളങ്ങൾ ലക്ഷ്യമാക്കി നീങ്ങുന്നതുമായി തീരണം എന്നാൽ പുരാതനമായി അടിസ്ഥാനമിട്ടിട്ടുള്ള ആരാധനാ പാരമ്പര്യങ്ങൾക്കോ വിശുദ്ധ ജീവിതത്തിനോ ധാർമിക ബോധ്യങ്ങൾക്കോ യാതൊരു ഭംഗവും വരുവാനും പാടുള്ളതല്ല. ○

# 'സ്ലീബാ'യുടെ ദർശനവും പൊരുളും

ഡോ. യാക്കോബ് മാർ ഐറേനിയോസ്



ലോക രക്ഷകനായ യേശുക്രിസ്തു മരക്കുരിശിന്മേൽ തൂക്കപ്പെട്ട് വധിക്കപ്പെട്ടതിനാൽ 'കുരിശ്' ഒരു അമൂല്യവസ്തുവും, യോഗാത്മക പൊരുൾ പേറുന്ന പ്രതീകവുമായി പരിണമിച്ചിരിക്കുന്നു. ക്രിസ്ത്യാനികൾ പൊതുവെ കുരിശിനെ വന്ദിക്കുന്നവരാണ്. അത്, വിശ്വസിക്കുന്നവർക്ക് അനുഗ്രഹവും സംരക്ഷണവുമാകുമ്പോൾ, അവിശ്വാസികൾക്ക് ഭോഷത്വവും, ബുദ്ധിയെ തകിടം മറിക്കുന്നതുമായിരിക്കും.

കുരിശ്, ഒരു അടയാളവും പ്രതീകവും, യാഥാർത്ഥ്യവുമാണ്. 'അടയാളം' അതിന്റെ പിന്നിലെ യാഥാർത്ഥ്യത്തിലേക്കു വിരൽ ചൂണ്ടുന്നു. പ്രതീകമാകട്ടെ, അർത്ഥ സമ്പുഷ്ടമായ ഒരു ആശയത്തിന്റെ മൂർത്തരൂപമാണ്. 'അടയാള'ത്തിനു 'പ്രതീക'ത്തിനു സാരവും സാംഗത്യവും നൽകുന്നത് അവയെ നിലനിർത്തുന്ന യാഥാർത്ഥ്യമാണ്. കുരിശിന്റെ പിന്നിലെ യാഥാർത്ഥ്യം യേശുക്രിസ്തു തന്നെ. അങ്ങനെ, വിശ്വസിക്കുന്നവരുടെ നയനങ്ങൾ, കുരിശിൻ പതിഞ്ഞിരിക്കുന്നു. (ദുഃഖവെള്ളി-സ്ലീബായാഘോഷം) കുരിശിനെ പിന്നിലെ യാഥാർത്ഥ്യം യേശുക്രിസ്തു തന്നെ കുരിശിനെ വഹിക്കുകയും ആഘോഷിക്കുകയും ചെയ്യുന്നവർ ലോക പരിത്രാണകനായ ക്രിസ്തുവിനെ വഹിക്കുകയും ആഘോഷിക്കുകയും ചെയ്യുന്നു. കർത്താവിന്റെ കാലത്ത് 'കുരിശു ചുമക്കുക' എന്ന ഒരു ഭാഷാപ്രയോഗം, പഴഞ്ചൊല്ലായിത്തീർന്നിരുന്നു മരണത്തിലേക്കു നയിക്കാവുന്ന പീഡനം, ത്യാഗം, ആക്ഷേപം, ആക്രമണം ഇങ്ങനെയൊക്കെയായിരുന്നു അതിന്റെയർത്ഥം. 'കുരിശുചുമക്കുന്നതിനെ'പ്പറ്റി യേശു ക്രിസ്തു തന്നെ മൊഴിയുന്നുണ്ട് പഴഞ്ചൊല്ലായല്ല, യാഥാർത്ഥ്യമായിത്തന്നെ. അദ്ദേഹം കുരിശു ചുമക്കുന്നവനാണെന്നും, തന്റെ യഥാർത്ഥ അനുയായികളും അങ്ങനെ ആയിരിക്കണമെന്നുമാണ് അദ്ദേഹം വിവക്ഷിച്ചത്. ഇത് തികച്ചും കഠിനമായ നിഷ്ക്കർഷയായിത്തോന്നാം ഈ ലോകത്ത് മറ്റൊരാളും അനുയായികൾക്ക് ഒരു നിത്യ നിബന്ധനായി ഇങ്ങനെ നൽകിയിട്ടുമില്ല.

എന്നാൽ, അതിനൊരു മറുവശവുമുണ്ട് 'കുരിശു ചുമക്കുന്നവന്' പ്രതിഫലമായി ലഭിക്കുന്നത് അനശ്വര കിരീടമാണ്. 'ഞാൻ നല്ല പോർ പൊരുതി ഓട്ടം തികച്ചു. വിശ്വാസം കാത്തു ഇനി നീതിയുടെ കിരീടം എനിക്കായി വിവരിക്കുന്നു' എന്ന വിശുദ്ധ പൗലോസ് പറയുന്നത് വീമ്പ്‌വാക്കോ, ഭംഗിവാക്കോ അല്ല, മറിച്ച്, ആഹ്ലാദകരമായ ഒരു പ്രഖ്യാപനമാണ് രക്തസാക്ഷികൾ പീഡിപ്പിക്കപ്പെടുകയും. മരണത്തിലേക്ക് നയിക്കപ്പെടുകയും ചെയ്യുമ്പോൾ, അവർക്ക് ലവലേശം ദയവും ഭീതിയും ഇല്ലാതിരുന്നതിന്റെ കാരണവും ഇതുതന്നെ. യേശുവിനോടുള്ള സ്നേഹം നിമിത്തം പീഡനവും, കൊലയും ഏൽക്കുന്നവർക്ക്, സാങ്കല്പികമായി പറഞ്ഞാൽ, 'കിരീടം' എന്ന പ്രത്യാശ മാറ്റിവച്ചാലും അവർ അങ്ങനെ തന്നെയിരുന്നേനെ എന്നത്. സാമാന്യ വ്യാഖ്യാനത്തിനു വഴങ്ങാതെ ഒരു യോഗാത്മക ചിന്തയാണ്!

യേശുക്രിസ്തുവിനെ കുരിശിലേറ്റാൻ ഉപയോഗിച്ച മരവും ഇരുമ്പാണികളും കയറും മറ്റും ഈ ഭൂമിയിൽ നിന്നുള്ളവയാണ് ദൈവം സൃഷ്ടിച്ച്, "നല്ലത്" എന്നു കണ്ട് പരിപാലിക്കുന്ന ഈ ഭൂമിയിൽ നിന്നുതന്നെ സ്വർഗ്ഗസിംഹാസനത്തിൽ നിന്നിറങ്ങി, ഭൂമിയിൽ വന്ന്, ദൈവം മനുഷ്യനാകുക എന്നത്, മനുഷ്യ സങ്കല്പത്തിൽ അചിന്ത്യമാണ് സൃഷ്ടാവ് എങ്ങനെ സൃഷ്ടിക്കും? അതു തന്നെയാണ് മനുഷ്യാവതാരത്തിന്റെ യഥാർത്ഥ്യപൊരുൾ. മനുഷ്യനെ പരിതാപാവസ്ഥയിൽ നിന്നുയർത്തി സ്വർഗ്ഗത്തോളമെത്തിക്കാൻ, ഈ അപൂർവ്വ മാർഗ്ഗമാണ് ദൈവം സ്വീകരിച്ചത്

അങ്ങനെ, ദൈവം താൻ സൃഷ്ടിച്ച ഭൂമിയിൽ, അതിലെ അചേതന വസ്തുക്കളോട്-മരണവും ലോഹവും-ചേർത്ത് ബന്ധിപ്പിക്കപ്പെട്ടു, ഇനിയൊരിക്കലും മനുഷ്യനും പ്രകൃതിയും ദൈവത്തിൽ നിന്നകന്നു പോകാതെ! ഇതു ബന്ധനമല്ല; ഭൗമവും അഭൗമവും യോഗാത്മകവുമായ നിത്യ ഐക്യമാണ് ഒരു മറുപടിയേയുള്ളൂ ദൈവസ്നേഹത്തോട് മനുഷ്യൻ തറച്ചുറപ്പിക്കപ്പെടണം. അത് മനുഷ്യന്റെ ഭാഗത്തുനിന്നുള്ള പ്രതികരണം. നാമൊക്കെ, അത് ചെയ്തുകൊണ്ടിരിക്കേണ്ടവരല്ലേ? ഗോഗുൽത്തായും കുരിശു മരവും, കർത്താവിനെ "ആഘോഷിച്ചു" എന്നു പറയുമ്പോൾ, അത് ആചാരപരമായ ഒരു ത്രികരണമല്ല, സൃഷ്ടി പരിത്രാണകനായ യേശുക്രിസ്തുവിനോട് ചേർക്കപ്പെടുന്നു എന്നു സാരം.

പുനരുത്ഥാനാനന്തരം, കർത്താവ് ആരോഹണം ചെയ്യുമ്പോൾ താൻ കുരിശിക്കപ്പെട്ട മരക്കുരിശും, തന്നിൽ തറയ്ക്കപ്പെട്ട ആണികളും ഇവിടെ അവശേഷിപ്പിച്ചു. അങ്ങനെ, കുരിശും, ഇരുമ്പാണികളും, ഈ ഭൂമിയിൽത്തന്നെ അവിടുന്നു വിട്ടിരിക്കുന്നു ഈ അറിവ്, നമുക്ക് അനുഭവവും സംരക്ഷണവും, ഉത്തേജകവുമാണ് ഒരു ആഭരണം

# വി. കുരിശിന്റെ മഹത്ത്വവും മാനവും

**ഫാ. ഡോ. മാത്യു വർഗീസ്**
ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, കോട്ടയം

നമ്മുടെ കർത്താവും രക്ഷിതാവുമായ യേശു ക്രിസ്തുവിന്റെ രക്ഷാകര വ്യാപാരത്തിന്റെ മർമ്മവും മകുടവുമാണ് കുരിശ്. പൗരസ്ത്യ ദൈവശാസ്ത്ര വീക്ഷണത്തിൽ കർത്താവിന്റെ രക്ഷാകര കഷ്ടപ്പാടും മരണവും ഉത്ഥാനവും ഏറ്റം ശ്രേഷ്ഠമായി കണക്കാക്കുകയും അതെല്ലാം വി. കുരിശിന്റെ നിഴലിൽ ദർശിക്കുവാൻ ആഹ്വാനം ചെയ്യുകയും ചെയ്യുന്നു. അതിലുപരി കൂദാശകളുടേയും കൗദാശിക ജീവിതത്തിന്റെയും അടിസ്ഥാനവും പ്രമാണവും കർത്താവിന്റെ കുരിശിൽ ദർശിക്കുകയും ചെയ്യുന്നു.

## കുരിശ് വേദപുസ്തകത്തിലും ആദിമസഭയിലും

തന്നെ അനുഗമിക്കാൻ ഇച്ഛിക്കുന്നവൻ തന്റെ അപ്പനേയും അമ്മയേയും ചാർച്ചക്കാരേയും ഉപേക്ഷിക്കുവാൻ നമ്മുടെ കർത്താവ് പറയുന്നു. എന്നാൽ സകലവും ഉപേക്ഷിക്കുന്നവൻ തന്റെ ക്രൂശ് എടുത്ത് അവനെ അനുഗമിക്കാൻ ഉദ്ബോധിപ്പിക്കുകയും ചെയ്യുന്നു. (മത്താ. 10:38, മർക്കോ. 8:34, ലൂക്കോ. 9:23) ഇത് ക്രൂശിന്റെ മഹത്വത്തെ കർത്താവ് വെളിപ്പെടുത്തുകയാണ്. കുരിശിന്റെ വഹനം ശിഷ്യത്വത്തിന്റെ വ്യവസ്ഥയായി ക്രിസ്തു മാറ്റുന്നു. വീണ്ടും പൗലോസ് അപ്പോസ്തോലൻ ക്രൂശിന്റെ പ്രാധാന്യവും മഹത്വവും തന്റെ ലേഖനങ്ങളിൽ കുറേക്കൂടി വ്യക്തമാക്കി. കർത്താവിന്റെ ക്രൂശീകരണവും അതിലൂടെയുണ്ടായ രക്ഷയും പ. പൗലോസ് അപ്പോസ്തോലന്റെ ലേഖനങ്ങളുടെ കാതലായ തത്വങ്ങളാണ്.

ആദിമസഭയിൽ കർത്താവിന്റെ കുരിശ് കണ്ടെടുക്കുന്നതിനു മുമ്പു തന്നെ കുരിശ് സഭയുടെ കേന്ദ്രവും ദർശനവുമായി തീർന്നു. കുരിശിനെ വന്ദിക്കുന്നതും ചുംബിക്കുന്നതും അതിൽ ബലിയായി തീർന്ന ക്രിസ്തുവിനെ വന്ദിക്കുന്നതാണെന്നും ചുംബിക്കുന്നതാണെന്നും ആദിമ സഭ വിശ്വസിച്ചു. അതിന് വ്യക്തമായ തെളിവാകുന്നത് പത്രോസ് അപ്പോസ്തോലന്റെ രക്തസാക്ഷിത്വമാണ്. തല കീഴായി ക്രൂശിക്കപ്പെടുവാൻ അഗ്രഹിക്കുന്ന പത്രോസ് ക്രൂശിന്റെ പാദത്തിൽ ചുംബിക്കുമ്പോൾ തന്റെ ഗുരുവും നാഥനുമായ ക്രിസ്തുവിന്റെ പാദത്തിലാണ് ചുംബിക്കുന്നത് എന്ന് വിശ്വസിച്ചു. അപ്രകാരം ക്രൂശിന്റെ പാദത്തെ ചുംബിച്ച് രക്തസാക്ഷിത്വത്തിന്റെ വാടാത്ത കിരീടം നേടി.

എ.ഡി. 311-ൽ തെർത്തുല്യൻ ക്രൂശ് വരയ്ക്കുന്നതിനെപ്പറ്റി എഴുതി. നമ്മുടെ എല്ലാ നടപ്പുകളിലും ചലനങ്ങളിലും, പോകുമ്പോഴും വരുമ്പോഴും വസ്ത്രവും ചെരിപ്പും ധരിക്കുമ്പോഴും സ്നാനത്തിനായി നിൽക്കുമ്പോഴും കസേരയിൽ ഇരിക്കുമ്പോഴും വിളക്ക് തെളിക്കുമ്പോഴും, കിടക്കയിലും, ദിവസവുമുള്ള എല്ലാ സാധാരണ നടപടികളിലും നെറ്റിയിൽ കുരിശടയാളം വരയ്ക്കണം. അതേ കാലഘട്ടത്തിൽ തന്നെയുള്ള 'അപ്പോസ്തോലിക പാരമ്പര്യ'ങ്ങളിലും പിശാചിന്റെ പരീക്ഷകൾക്കെതിരായി ക്രൂശിന്റെ മുദ്ര നെറ്റിയിൽ വരയ്ക്കുവാൻ പ്രബോധിപ്പിക്കുന്നു. കുരിശിന്റെ മുദ്ര. കർത്താവിന്റെ കഷ്ടാനുഭവങ്ങളുടെ അടയാളവും വിശ്വാസത്തിന്റെ ഉറവയും, വിശ്വാസ ധ്വംസനത്തിനു നേരേയുള്ള പരിചയുമായി വിശേഷിപ്പിക്കുന്നു. ഇടകലർന്ന് ക്രൂശിന്റെ മുദ്ര മാമൂദിസായിൽ വെള്ളം വാഴ്ത്തുന്നതിനും, തൈലത്തിന്റെ കൂദാശയ്ക്കും, സ്നാനാർത്ഥിയിൽ നി ന്നുള്ള ഭൂതോച്ചാടനത്തിലും ഉപയോഗിച്ചു തുടങ്ങി. (നാലാം നൂറ്റാണ്ട്).

രണ്ടാം നൂറ്റാണ്ടിൽ തന്നെ സിറിയായിൽ ക്രിസ്ത്യൻ ഭവനങ്ങളിലും ആരാധനാ സ്ഥലങ്ങളിലും കിഴക്കേഭിത്തിയിൽ കുരിശിന്റെ രൂപം വരയ്ക്കുവാനും കുരിശ് സ്ഥാപിക്കുവാനും അതിനെ ദർശനമായി പ്രാർത്ഥിക്കുവാനും തുടങ്ങിയിരുന്നു. സന്യാസ പാരമ്പര്യങ്ങളിൽ കുരിശിനെ ആദ്ധ്യാത്മികതയുടെ ഹൃദയമായി പരിഗണിക്കുവാൻ തുടങ്ങി. വി. പക്കോമിയോസിന്റെ പിൻഗാമിയായി വന്ന വി. ഹൊറേസിയോസ്. കുരിശിന്റെ വന്ദനവിനെ ശക്തിപ്പെടുത്തി 'വി. പിതാക്കന്മാരുടെ പറുദീസാ'യിൽ കൈകൾ കുരിശാകൃതിയിൽ പിണച്ചു വച്ച് പ്രാർത്ഥിക്കുന്ന മരുഭൂമിയിലെ പിതാക്കന്മാരേപ്പറ്റി സൂചനകളുണ്ട്. ഏഴാം നൂറ്റാണ്ടോടുകൂടി സുറിയാനി പാരമ്പര്യത്തിൽ എല്ലാ സന്യാസികളുടേയും അറകളിൽ വന്ദനവിനായി (cell) കുരിശുണ്ടായിരുന്നു.

## കുരിശും അതിന്റെ തേജസ്സും

ക്രിസ്തീയ ജീവിതം തന്നെ കുരിശുമായി ബന്ധപ്പെട്ടിരിക്കുന്നു. കുരിശില്ലാത്ത ക്രിസ്തീയത യഥാർത്ഥ ക്രിസ്തീയതയല്ല. കുരിശാണ് ഉത്ഥാന

പോലെ വിവിധ ലോഹങ്ങൾകൊണ്ടുള്ള കുരിശു ധരിക്കുന്നത് 'കുരിശു ചുമക്കുന്ന' താകണമെന്നില്ല, അതും ചിന്തനീയമാണ്. കർത്താവ്, രണ്ടാമതു വരുമ്പോൾ, കുരിശിന്റെ അടയാളം ആകാശത്തിൽ പ്രത്യേകമായി വിളങ്ങുമെന്നും, എല്ലാവരും അതിനെ വണങ്ങുകയും ചെയ്യും എന്നതും വാസ്തവമാണ്

കർത്താവിന്റെ കുരിശാരോഹണത്തെ നാളുകളിൽ, മരക്കുരിശിനെയും, ആണികളെയും തേടി ആരും പോയതായി കാണുന്നില്ല, അവർ ഉത്ഥിതനെ തേടിപ്പോയി, ആ അന്വേഷണത്തിൽ കുരിശും കണ്ടുപിടിച്ചു. ഹെലനീ രാജ്ഞി കർത്താവിന്റെ കുരിശ് "കണ്ടെത്തിയതിന്റെ ആഘോഷപൂർണ്ണമായ അനുസ്മരണമാണല്ലോ സ്ലീബാപ്പെരുന്നാൾ."

പീഡനം, അവഗണന, പ്രത്യക്ഷ പരാജയം എന്നിവയുടെ എല്ലാം ഇടമായി മാറിയ കുരിശ് തുടർന്ന്. വിജയത്തിന്റെയും, മഹത്വീകരണത്തിന്റെയും നേർക്കാഴ്ചയായി. കുരിശിനെ തേടണം; അതിനെ വണങ്ങണം. കുരിശിനെ തേടിക്കണ്ടെത്തുന്നവർ, ഉത്ഥിതനായ ക്രിസ്തുവിനെത്തന്നെ കണ്ടെത്തുന്നു.

നമ്മുടെ കണ്ണുകൾ കുരിശിൽ പതിക്കും. അതിന്മേൽ തൂക്കപ്പെട്ടു, മരിച്ച് ഉയിർത്തവനെ കൺകുളിർക്കെ കണ്ട്, തോളിൽ കുരിശും പേറി, തന്നെ അനുഗമിക്കാം. കുരിശ് നമുക്ക് പൂജനനീയമാകുന്നത് യാന്ത്രികമായല്ല, ആചാരമായുമല്ല; മറിച്ച് അത് യാഥാർത്ഥ്യമായതുകൊണ്ടുതന്നെയാണ്. കുരിശാരോഹണം, മനുഷ്യാവതാരത്തിന്റെ പൂർണ്ണതയാകുന്നില്ല. പുനരുത്ഥാനമാണ് അതിനെ പൂർണ്ണമാക്കുന്നത്. അങ്ങനെ കുരിശിന്റെ പൊരുൾ സമ്പൂർണ്ണമാകുന്നു. ക്രൂശിത രൂപമില്ലാത്ത, 'ഒഴിഞ്ഞ കുരിശ്' മാത്രം ഉപയോഗിക്കുന്നതിന്റെ സാംഗത്യവും അതുതന്നെ.

ക്രിസ്തീയ സഭയിൽ ഹേലനി രാജ്ഞിയുടെ കാലത്തിനും ശേഷമാണ്, "സ്ലീബാ കണ്ടെത്തിയത്" തിരുനാളായി മാറിയത്. ചില പാരമ്പര്യങ്ങളിൽ, അന്ന് 'സ്ലീബായാഘോഷവും' ദൈവാലയങ്ങളിൽ പതിവാണ്. ഈ സ്ലീബാപ്പെരുന്നാളിൽ കുരിശിനെ വന്ദിക്കാം; കർത്താവിനെ ആരാധിക്കാം. നമ്മുടെ കണ്ണുകൾ കുരിശിൽ പതിഞ്ഞിരിക്കട്ടെ!.

# പ. എപ്പിസ്കോപ്പൽ സുന്നഹദോസ് സമാപിച്ചു



**കോട്ടയം:** മലങ്കര ഓർത്തഡോക്സ് സഭയുടെ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് യോഗം സമാപിച്ചു. ഓഗസ്റ്റ് 1 മുതൽ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ചേർന്ന സുന്നഹദോസിൽ നവാഭിഷിക്തരായ മെത്രാപ്പോലീത്താമാർ ഉൾപ്പെടെ 31 പേരും പങ്കെടുത്തു. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അദ്ധ്യക്ഷത വഹിച്ചു.

ഉന്നതപദവി അലങ്കരിക്കുന്ന സഭാംഗങ്ങളുടെ സേവനം ഉപയോഗപ്പെടുത്തി രാഷ്ട്രനിർമ്മിതിയിൽ സഭ പങ്കാളി യാകണമെന്നും, കാർഷിക രംഗത്തേക്ക് കുടുംബങ്ങളെ മടക്കിക്കൊണ്ടുവരണമെന്നും പരിശുദ്ധ കാതോലിക്കാ ബാവാ ആഹ്വാനം ചെയ്തു. ജാതിമതഭേദമെന്യേ സഭയുടെ കാരുണ്യപദ്ധതികളുടെ പ്രയോജനം എല്ലാവരിലും എത്തിക്കണമെന്നും പരിശുദ്ധ ബാവാ അദ്ധ്യക്ഷ പ്രസംഗത്തിൽ പറഞ്ഞു.

അർമീനിയൻ ആർച്ച് ബിഷപ് അഭിവന്ദ്യ ഹൈഗാസുൻ നജാരിയാൻ മെത്രാപ്പോലീത്താ സുന്നഹദോസിന്റെ ആദ്യ സെഷനെ അഭിസംബോധന ചെയ്തു സംസാരിച്ചു. മദ്യവർജ്ജനസമിതിയുടെ പ്രസിഡന്റായി യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്തായെ ചുമതലപ്പെടുത്തി. പരുമല സെമിനാരി കൗൺസിലിലേക്ക് സുന്നഹദോസ് പ്രതിനിധികളായി യൂഹാനോൻ മാർ പോളിക്കാർപ്പോസ്, ഡോ. മാത്യൂസ് മാർ തീമോത്തിയോസ്, അലക്സിയോസ് മാർ യൗസേബിയോസ്, ഡോ. ജോഷ്വാ മാർ നിക്കോദിമോസ് എന്നീ മെത്രാപ്പോലീത്താമാരെയും ഫാ. അലക്സാണ്ടർ ഏബ്രഹാം (നിരണം), ഫാ. രാജൻ മാത്യു (അടൂർ-കടമ്പനാട്), ഫാ. മാത്യു ഏബ്രഹാം (ചെങ്ങന്നൂർ), ഫാ. കുര്യൻ തോമസ് കരിപ്പാൽ (കോട്ടയം) എന്നിവരേയും നാമനിർദ്ദേശം ചെയ്തു. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി

---

ത്തിന്റെ പ്രഭയിലേക്ക് ക്രിസ്ത്യാനി യെ നയിക്കുന്നത് ക്രിസ്തീയതയുടെ മുദ്രയും അടയാളവുമായി കുരിശുമാറുമ്പോൾ അത് നൽകുന്ന സൂചനകൾ എന്താണ്?

1. കുരിശ് സ്നേഹത്തിന്റെയും ദാനത്തിന്റെയും ബലിയുടെയും, രക്ഷയുടെയും വീണ്ടെടുപ്പിന്റെയും അടയാളമാണ്. കുരിശിനെ ധരിക്കുമ്പോഴും വഹിക്കുമ്പോഴും ഈ സദ്ഗുണങ്ങളെ പരിശീലിക്കണം. 2. കുരിശ് സഹനത്തിന്റെയും കഷ്ടതയുടെയും ചിഹ്നം. പീഡകളിൽ കുരിശിനെ ധ്യാനിച്ച് വിമോചനത്തെ നേടാം. 3. കുരിശ് ധരിക്കുമ്പോൾ ജഡത്തെ അതിന്റെ രാഗമോഹനങ്ങളോടെ ക്രൂശിക്കണം. (ഗലാ. 5:24) 4. കുരിശ് ധരിക്കുമ്പോൾ സ്വയം വെറുമയാകുന്ന അനുഭവത്തെ പരിശീലിക്കണം. 5. കുരിശിൽ ദൈവസ്നേഹത്തെയും നമുക്കുവേണ്ടിയുള്ള നാഥന്റെ മരണത്തേയും രക്ഷയേയും ദർശിക്കണം, കുരിശ് നമ്മുടെ പാപത്തെ ഓർമ്മിപ്പിക്കുകയും ദൈവിക നീതി വെളിപ്പെടുത്തുകയും ചെയ്യുന്നു. 6. കുരിശിന്റെ മുദ്രണത്താൽ നമ്മുടെ ശിഷ്യത്വത്തെ പ്രഖ്യാപിക്കുന്നു. അത് ക്രിസ്തുവിന്റെ മനുഷ്യാവതാരത്തേയും വീണ്ടെടുപ്പിനേയും പ്രഘോഷിക്കുന്നു. 7. കുരിശ് ക്ഷമയെ പ്രസംഗിക്കുന്നു. പാപമോചനത്തെ പ്രസിദ്ധപ്പെടുത്തുന്നു. 8. കുരിശ് എല്ലാ വിശുദ്ധ കൂദാശകളേയും പൂർത്തീകരിക്കുകയും അനുഗ്രഹത്തെ സമ്മാനിക്കുകയും ചെയ്യുന്നു. 9. കുരിശ് കർത്താവിന്റെ രണ്ടാം വരവിന്റെ അടയാളവും ഉയിർപ്പിന്റെ പ്രേരകവുമാകുന്നു. കുരിശ് രക്തസാക്ഷിത്വത്തിന്റെ സാക്ഷ്യവുമാകുന്നു.



യുടെ ജന്മശതാബ്ദി ഓഗസ്റ്റ് 9, 10 തീയതികളിൽ കോട്ടയം പഴയ സെമിനാ രിയിൽ നടക്കും.

സഭയുടെ ബി ഷെഡ്യൂളിൽപ്പെട്ട സംഘടനകളുടെയും സ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും കണക്കുകൾ സുന്നഹദോസ് അംഗീകരിച്ചു. 2022 ഓഗസ്റ്റ് 04-ന് പത്തനാപുരത്ത് കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷനിൽ വൈദിക ട്രസ്റ്റി സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ട ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അത്മായ ട്രസ്റ്റി സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ട ശ്രീ. റോണി വർഗീസ് ഏബ്രഹാം എന്നിവരെ സുന്നഹദോസ് അഭിനന്ദിച്ചു.

യൂഹാനോൻ മാർ മിലിത്തോസ്, സഖറിയാ മാർ അന്തോണിയോസ്, സഖറിയാ മാർ നിക്കോളോവോസ്, ഏബ്രഹാം മാർ സ്തേഫാനോസ് എന്നീ മെത്രാപ്പോലീത്താമാർ ധ്യാനയോഗങ്ങൾക്ക് നേതൃത്വം നൽകി. സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ റിപ്പോർട്ട് അവതരിപ്പിച്ചു. ▢

# വിശുദ്ധ സൈത്ത് കൂദാശ നടത്തി



കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയിൽ വിശുദ്ധ മാമോദീസായിക്കും, രോഗികളുടെ തൈലാഭിഷേകത്തിനും ഉപയോഗിക്കുന്ന സൈത്ത് തൈലത്തിന്റെ കൂദാശ ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ നടത്തപ്പെട്ടു. രാവിലെ 6.30-ന് പ്രഭാത നമസ്ക്കാരത്തെ തുടർന്ന് കൂദാശ കർമ്മം ആരംഭിച്ചു. തുടർന്ന് വിശുദ്ധ കുർബ്ബാനയോടെ ശുശ്രൂഷ സമാപിച്ചു. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ മുഖ്യകാർമികത്വം വഹിച്ചു. മെത്രാപ്പോലീത്താമാരായ കുര്യാക്കോസ് മാർ ക്ലീമ്മീസ്, സഖറിയാ മാർ അന്തോണിയോസ്, ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, മാത്യൂസ് മാർ തേവോദോസിയോസ്, അലക്സിയോസ് മാർ യൗസേബിയോസ്, ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്, ഡോ. ജോഷ്വാ മാർ നിക്കോദിമോസ്, ഡോ. ഗീവർഗീസ് മാർ തെയോഫിലോസ്, ഗീവർഗീസ് മാർ പീലക്സിനോസ്, ഗീവർഗീസ് മാർ പക്കോമിയോസ്, ഡോ. ഗീവർഗീസ് മാർ ബർണബാസ്, സഖറിയാ മാർ സേവേറിയോസ് എന്നിവർ സഹകാർമികരായിരുന്നു.

## പിതാക്കന്മാരുടെ ഓർമ്മ



ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ 25-ാം ഓർമ്മ (സെപ്റ്റം. 28), ആലുവ തൃക്കുന്നത്തു സെമിനാരി



പരിശുദ്ധ യൽദോ ബസേലിയോസ് ബാവായുടെ 337-ാം ഓർമ്മ (ഒക്ടോ. 3), കോതമംഗലം മാർതോമ്മൻ ചെറിയപള്ളി



ഫിലിപ്പോസ് മാർ ദീവന്നാസിയോസ് IV 169-ാം ഓർമ്മ (ഒക്ടോ 12), ചേപ്പാട് പള്ളി



യൂഹാനോൻ മാർ അത്താനാസിയോസ് എപ്പിസ്ക്കോപ്പായുടെ 42-ാം ഓർമ്മ (ഒക്ടോ. 12), പെരിനാട് ബഥനി ആശ്രമം

# ജയമുള്ള സ്ലീബ

ഫാ. അനിഷ് കെ. സാം



പരിശുദ്ധ സഭ അതിന്റെ ആത്മീയചര്യകളെ കേന്ദ്രീകരിക്കുന്നത് വിശുദ്ധ സ്ലീബായിലാണ്. കർത്താവായ യേശുതമ്പുരാൻ കാൽവറിയിൽ യാഗമായി മാറിയത് ധ്യാനിക്കുന്നത് സ്ലീബായെ നോക്കിയാണ്. നിന്ദ്യവും പരിഹാസവുമായിരുന്ന ക്രൂശ് വിശുദ്ധവും വന്ദ്യവും ആയി മാറുന്നത് കർത്താവ് അതിൽ ക്രൂശിക്കപ്പെട്ടതിനാലാണ്. വിശുദ്ധ സ്ലീബാ വിജയത്തിന്റെയും രക്ഷയുടെയും അടയാളമായി മാറുന്നതിന്റെ അടിസ്ഥാനം കർത്താവിന്റെ ഉത്ഥാനമാണ്. അതീവ തെറ്റുകാരും പാപികളുമായവർക്ക് ശിക്ഷ നൽകുവാൻ ഉപയോഗിച്ചിരുന്ന കുരിശ് വിശുദ്ധവും ജയകരവുമായ സ്ലീബായായി മാറിയെങ്കിൽ ആ മാറ്റം നൽകുന്ന സന്ദേശം കണ്ണും മനസും ഹൃദയവും തുറന്ന് ഉൾക്കൊള്ളേണ്ടത് നമ്മുടെ രൂപാന്തരത്തിനും ആവശ്യം തന്നെ. കർത്താവിന്റെ സഹനത്തിൽ പങ്കു ചേരുവാനും കഷ്ടാനുഭവങ്ങളോട് ചേർന്ന് നിൽക്കുവാനും നാം മനസു കാണിക്കുമ്പോൾ നമ്മുടെ ഉത്ഥാനത്തിനും ഉയർച്ചയ്ക്കും രക്ഷകനായ ക്രിസ്തു സഹായിക്കും എന്നത് ക്രൂശിനെ ധ്യാനിക്കുമ്പോൾ നമുക്ക് ലഭിക്കുന്ന അനുഭവമാണ്. കുസ്തന്തീനോസ് രാജാവിന്റെ മാതാവ് ഹേലനി രാജ്ഞി നമ്മുടെ കർത്താവിന്റെ സ്ലീബാ കണ്ടെടുത്തതിന്റെ ഓർമ്മ അതിശ്രേഷ്ഠമായ ഒരു പെരുന്നാളായി പരിശുദ്ധ സഭ ആചരിക്കുമ്പോൾ വിശ്വാസസമൂഹത്തിലേക്ക് കൈമാറുന്ന ചില സന്ദേശങ്ങളുണ്ട്.

### 1. സ്ലീബ മുറിവുകളെ നീക്കുന്ന ഇടമാണ്

നമ്മുടെ മാനസികവും ശാരീരികവും ആത്മീയവുമായ മുറിവുകളെയും വേദനകളെയും സമർപ്പിക്കേണ്ടത് ക്രൂശിങ്കൽ ആണ്. സ്ലീബായാണ് സംരക്ഷണവും കോട്ടയും അഭയവുമായി നിന്ന് നമ്മെ ശക്തീകരിക്കുന്നത്. ആരാധനാക്രമത്തിൽ സ്ലീബായുടെ കുക്കിലിയോനിൽ നാം അത് പ്രാർത്ഥിക്കുന്നുണ്ട്. സ്ലീബ സ്വർഗത്തിലും ഭൂമിയിലും വാഴ്ത്തപ്പെടുന്നു എന്നും പള്ളികൾക്കും ദയറാകൾക്കും കോട്ടയാകട്ടെ എന്നും നാം പാടുന്നു. അത്ഭുത രോഗശാന്തിയുടെ പിന്നാലെയാണ് ഇന്ന് ലോകം പരക്കം പായുന്നത്. എന്നാൽ ആ ജയകരമായ ക്രൂശിലേക്ക് നോക്കാതെ രക്ഷ പ്രാപിക്കാൻ സാധ്യമല്ല എന്നതാണ് യാഥാർത്ഥ്യം. പരിശുദ്ധനായ പത്രോസ് ശ്ലീഹാ പറയുന്നു, അവന്റെ അടിപ്പിണരാൽ നിങ്ങൾക്കു സൗഖ്യം വന്നിരിക്കുന്നു (1 പത്രോസ് 2:24) മോശ മരുഭൂമിയിൽ സർപ്പത്തെ ഉയർത്തിയതുപോലെ മനുഷ്യപുത്രൻ കാൽവറിയിൽ തൂക്കപ്പെട്ടിരിക്കുന്നു. സർപ്പത്തിന്റെ കടിയേറ്റവർ രക്ഷ പ്രാപിച്ചതുപോലെ നമുക്കും രക്ഷിക്കപ്പെടുവാൻ ക്രൂശിലേക്ക് ദൃഷ്ടി ഉയർത്താം. അനുതാപത്തോടെയും കണ്ണുനീരോടെയും ജയം നൽകുന്ന കർത്താവിന്റെ സ്ലീബായിലേക്ക് നമുക്ക് അടുത്തു വരാം.

### 2. സ്ലീബ നിഷ്കളങ്കതയുടെ സുവിശേഷമാണ്

സ്ലീബ നൽകുന്ന സുവിശേഷം നിഷ്കളങ്ക സ്നേഹം യാഗമാകുന്നതാണ്. കാൽവറി ക്രൂശിൽ യാഗമായത് ലോകത്തിന്റെ പാപത്തെ നീക്കുവാൻ വന്ന ദൈവത്തിന്റെ നിഷ്കളങ്കമായ കുഞ്ഞാടാണ്. കർത്താവിന്റെ ക്രൂശ് അഹങ്കാരത്തെ ഇല്ലാതെയാക്കുന്നതാണ് അഹങ്കാരം എന്നാൽ ഞാൻ എന്ന ഭാവമാണ്. 'ഞാൻ' എന്ന മലയാള പദത്തിന്റെ ഇംഗ്ലീഷ് പദം' ഐ (I)' എന്നതാണ്. ഐ എന്ന അക്ഷരത്തെ മുറിച്ചു കളയുന്ന വിധത്തിൽ അതിൽ ഒരു വര ചേർത്താൽ ക്രൂശിന്റെ രൂപം ആണ് ലഭിക്കുക. നമ്മുടെ അഹംഭാവത്തെ മുറിച്ചുകളഞ്ഞ് ഹൃദയവിശുദ്ധി പ്രാപിക്കാത്ത കാലത്തോളം ദൈവത്തെ കാണുവാൻ നമുക്ക് സാധ്യമല്ല. ഗിരിപ്രഭാഷണത്തിൽ കർത്താവ് പറയുന്നുണ്ട്, ഹൃദയവിശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ; അവർ ദൈവത്തെ കാണും (വി.മത്തായി 5:8). കാൽവറിയിൽ നമ്മുടെ കർത്താവിന്റെ വലതുഭാഗത്ത് ക്രൂശിക്കപ്പെട്ട കള്ളന് പറുദീസാ ലഭിച്ചത്, അവന്റെ അഹങ്കാരത്തെ നീക്കി നിഷ്കളങ്കമായ പ്രാർത്ഥന സമർപ്പിച്ചപ്പോഴാണ് (വി.ലൂക്കോസ് 23:43). അപ്പോഴും ഇടതുഭാഗത്തെ കള്ളൻ അവന്റെ പഴയ അഹങ്കാര മനസിൽ തന്നെ നിൽക്കുകയും അവൻ നിത്യനരകത്തിലേക്ക് തള്ളപ്പെടുകയും ചെയ്യുന്നു. ക്രിസ്തുവെന്ന നിഷ്കളങ്ക സുവിശേഷത്തെ തിരിച്ചറിയുവാൻ സ്ലീബാ നമ്മെ സഹായിക്കും.

### 3. സ്ലീബ സ്വർഗത്തെയും ഭൂമിയേയും ബന്ധിപ്പിക്കുന്ന പാലമാണ്

പരിശുദ്ധ സഭയുടെ ആരാധനയിൽ, പ്രത്യേകിച്ച് വിശുദ്ധവാര ദിനങ്ങളിൽ കാണുന്ന ഒരു ആശയമാണിത്. സ്ലീബാ

മരം, കുരിശുമരം എന്നിങ്ങനെയുള്ള പദങ്ങൾ വിവിധ സന്ദർഭങ്ങളിൽ പ്രാർത്ഥനകളിലും ഗീതങ്ങളിലും ഉപയോഗിക്കുന്നുണ്ട്. മരം വളരുന്നത് എങ്ങോട്ടാണെന്ന് ചോദിച്ചാൽ എല്ലാവരും സാധാരണയായി ഉത്തരം പറയുക, മുകളിലേക്കാണ് എന്നാണ്. എന്നാൽ മരം വളരുന്നത് സ്വർഗത്തെ നോക്കിയാണ്. അതിനാലാണ് മരത്തിൻ കീഴിലിരുന്നാൽ അത്യധികമായ കുളിർമയും ആശ്വാസവും അനുഭവിക്കുവാൻ സാധിക്കുന്നത്. പണ്ടുകാലങ്ങളിൽ സന്യാസിമാർ തപസ് അനുഷ്ഠിച്ചിരുന്നത് വൻമരങ്ങളുടെ കീഴിൽ ആയിരുന്നു. സ്വർഗത്തിൽ നിന്നുള്ള ഊർജം ആണ് കൃത്യമായ അളവിൽ മരച്ചുവട്ടിൽ നിന്ന് ലഭിക്കുന്നത്. സ്ലീബാ ഒരു വടവൃക്ഷം കണക്കെ നമുക്ക് തരുന്ന തണലും ആശ്വാസവും സമാധാനവും തിരിച്ചറിയുവാൻ കഴിയണം. കർത്താവിന്റെ ജയമുള്ള സ്ലീബ നൽകുന്ന ധൈര്യവും പ്രത്യാശയും സ്വർഗത്തിൽ നിന്ന് ലഭിക്കുന്ന അനുഗ്രഹമാണ്. അത് വറ്റാത്ത ഉറവയായി ആത്മീയർക്ക് ശക്തി നൽകിക്കൊണ്ടേയിരിക്കുന്നു. സ്വർഗത്തിൽ നിന്ന് അനുഗ്രഹങ്ങളെ പ്രാപിക്കുവാൻ സ്ലീബാമരം നമ്മെ സഹായിക്കും.

സഭാപിതാവായ ജോൺ ക്രിസോസ്റ്റം പറയുന്നു, 'കുരിശ് നമ്മുടെ വിമോചനത്തിന്റെ അടയാളവും മനുഷ്യരാശിയുടെ വീണ്ടെടുപ്പിന്റെ സ്മാരകവും നമ്മുടെ കർത്താവിനോടുള്ള നമ്മുടെ ആത്മബന്ധത്തിന്റെ ചിഹ്നവുമാകുന്നു. നിങ്ങൾ കുരിശു വരയ്ക്കുമ്പോൾ നിങ്ങൾക്കുവേണ്ടി മറുവിലയായി നൽകപ്പെട്ടത് എന്താകുന്നുവെന്ന് ഓർക്കുക. നിങ്ങൾ ആർക്കും അടിമയല്ല. നിങ്ങളുടെ വിരലുകൾകൊണ്ടു മാത്രമല്ല വിശ്വാസം കൊണ്ടുകൂടി കുരിശു വരയ്ക്കുക' ക്രിസ്തീയ വിശ്വാസത്തിന്റെ കേന്ദ്രബിന്ദു ക്രിസ്തുവിന്റെ ക്രൂശ് ആണ്. എല്ലാ കൂദാശകളിലും ക്രൂശ് കേന്ദ്രസ്ഥാനം അലങ്കരിക്കുന്നു. ക്രൂശ് വ്യക്തമാക്കുന്നത് ദൈവത്തിന്റെ സാന്നിദ്ധ്യവും സ്വഭാവവും ആണ്. പാപികളോടുള്ള ദൈവത്തിന്റെ സ്നേഹവും അവന്റെ പൂർണമായ നീതിയും വെളിപ്പെടുന്നത് ക്രൂശിലാണ്. ദൈവസ്നേഹത്തിൽ വളരുവാൻ അടിസ്ഥാനപരമായി ആവശ്യമായിരിക്കുന്നത് ക്രൂശിനെ മനസിലാക്കി വളരുക എന്നതാണ്. ഇതാണ് ആത്മീയ ജീവിതവും ആത്മീയ വളർച്ചയും എന്നു പറയുന്നത്. കാരണം, ക്രൂശ് വെളിവാക്കുന്നത് ദൈവസ്നേഹമാണ്. ആത്മീയ ജീവിതം ദൈവസ്നേഹത്തിലേക്ക് അടുക്കുവാനുള്ള ഒരു നീണ്ട പ്രക്രിയയാണ്. കർത്താവിന്റെ ജയമുള്ള സ്ലീബാ ദൈവസ്നേഹത്തിന്റെ അന്വേഷണത്തിൽ നമ്മെ സഹായിക്കട്ടെ. ○









25-ാം ഓർമ്മ
28-09-2022



ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്
മെത്രാപ്പോലീത്താ

INSERTED BY:

**MOCCB**
**DIOCESE OF BOMBAY**

# ഡോ. ഫീലിപ്പോസ് മാർ തേയോഫിലോസ് മെത്രാപ്പോലീത്താ ജീവിതവും ദർശനവും സന്ദേശവും

ജീവിതം കൊണ്ടും, ദർശനം കൊണ്ടും, സന്ദേശം കൊണ്ടും താൻ കണ്ടുമുട്ടിയവരെ അത്ഭുതപ്പെടുത്തുകയും അവരുടെ ഹൃദയങ്ങളെ രൂപാന്തരപ്പെടുത്തുകയും അവരുടെ സമർപ്പണം ദൈവത്തിനും, സഭയ്ക്കും, സമൂഹത്തിനും വിശിഷ്ഠമായിട്ട് വേർതിരിക്കുകയും ദൈവനാമമഹത്വത്തിനും സഭയുടെ കൊമ്പ് ഉയരുന്നതിനും സമൂഹത്തിന്റെ ഉന്നമനത്തിനും വളരുന്ന തലമുറയുടെ ആവേശകരമായിട്ടുള്ള ദർശനത്തിനും, സാക്ഷ്യത്തിനും മുഖാന്തിരമാകുവാൻ തന്നെത്തന്നെ സമർപ്പിച്ച ഒരു അത്ഭുതവ്യക്തിയായിരുന്നു ഡോ. മാർ ഫിലിപ്പോസ് തെയോഫിലോസ് മെത്രാപ്പോലീത്താ. തനിക്ക് ദൈവം നൽകിയ താലന്തുകൾ കൊണ്ട് മനുഷ്യഹൃദയങ്ങളെ രൂപാന്തരപ്പെടുത്തുവാനും അവരുടെ സൃഷ്ടിപരമായ താലന്തുകൾ വർദ്ധിപ്പിക്കുവാനും അത് സഭയ്ക്കും, സമൂഹത്തിനും, സർവ്വോപരി ദൈവത്തിനും ഭൂഷണമായിത്തീരുവാൻ തക്കവണ്ണം കഠിനമായി അദ്ധ്വാനിക്കുകയും സഭയുടെ നിർണ്ണായകമായ മേലകളിൽ കഴിവുള്ളവരെ കണ്ടെത്തി ചുമതലകൾ കൃത്യമായി ഏൽപ്പിച്ച് സമൂഹത്തിന്റെ നന്മയ്ക്കുവേണ്ടി പ്രയോജനപ്പെടുത്തുവാനും അത്ഭുതകരമായ സിദ്ധിവിശേഷം  ആ പിതാവിനുണ്ടായിരുന്നു.

ചെറുപ്രായത്തിൽ തന്നെ വിദ്യാർത്ഥിലോകവുമായി ബന്ധപ്പെടുകയും, ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ കോൺഫ്രൺസുകളിൽ പങ്കെടുക്കുകയും, ഫാ. ഹോംസ് പോലെയുള്ളവരുടെ ശ്രദ്ധേയമായ സന്ദേശങ്ങൾ ഉൾക്കൊള്ളുകയും ചെയ്ത മാർ തേയോഫിലോസ് നമുക്കെന്നും പ്രചോദനമാണ്  തന്റെ ഭവനത്തിലെ സമ്പത്തിന്റെ ഒരു നല്ല ഭാഗം തന്റെ ഉപരിപഠനത്തിനായി ചെലവഴിച്ച് ലോകപരിജ്ഞാനം വർദ്ധിപ്പിക്കുകയും ഹാർവാർഡ്, കോമ്പ്രി ഡ്ജ് മുതലായ ലോകപ്രസിദ്ധമായ യൂണിവേഴ്സിറ്റികളിൽ ഉപരിപഠനം നടത്തിയും അതിപുരാതനമായ ഗ്രീക്ക് തിയോളജിക്കൽ സെമിനാരികളിലും മറ്റും വ്യക്തിപരമായി നാളുകൾ ചെലവഴിച്ച് അതിന്റെ വളർച്ചയും ഉയർച്ചയും നേരിട്ട് മനസ്സിലാക്കിയും നമ്മുടെ വൈദീകസെമിനാരിയുടെ കെട്ടുപണിയ്ക്കായി ഫലപ്രദമായി അതിനെ ഉപയോഗിക്കുകയും ചെയ്ത ഒരു പ്രതിഭാധനനായിരുന്നു അഭി. തിരുമേനി.

വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ വളർച്ചയ്ക്കും ഉയർച്ചയ്ക്കുമായി അദ്ധ്വാനിക്കുകയും പടിപടിയായി അതിന്റെ ഉത്തരവാദിത്വങ്ങൾ ഏറ്റെടുക്കുകയും ശെമ്മാശനായിരിക്കുമ്പോൾ തന്നെ അതിന്റെ ജനറൽ സെക്രട്ടറിയായി പ്രവർത്തിക്കുകയും കോട്ടയത്തും ആലുവായിലും  കോതമംഗലത്തും സ്റ്റുഡൻസ് സെന്റർ സ്ഥാപിക്കുകയും ചെയ്തു. പിന്നീട് പ്രസ്ഥാനത്തിന്റെ ചരിത്രത്തിൽ ഏറ്റവും ദീർഘമായ കാലഘട്ടത്തിൽ അതിന്റെ പ്രസിഡന്റ് ആയി സേവനം അനുഷ്ഠിക്കുകയും ചെയ്ത ഒരു പിതാവിനെയാണു നാം അനുസ്മരിക്കുന്നത്. 87-ാം വയസ്സിൽ ഈ ലോകത്തോട് യാത്രപറയുന്ന അവസരത്തിലും 18 കാരന്റെ ചുറുചുറുക്കോടുകൂടി വളർന്നുവരുന്ന തലമുറയുടെ ഹൃദയമിടിപ്പ് കൃത്യമായും വ്യക്തമായും ഉൾക്കൊണ്ടുകൊണ്ട് അവർക്കുവേണ്ട വിഭവങ്ങളും അനുഭവങ്ങളും കൈമാറി ശ്രദ്ധേയമായ തലങ്ങളിലേക്ക് അവരെ ഉയർത്തുവാനും അവരുടെ താലന്തുകളെ വർദ്ധിപ്പിക്കുന്നതിനാവശ്യമായ ദിശാബോധം നൽകുവാനും അഭി. പിതാവിനു സാധിച്ചു

ആഗോളതലത്തിൽ പ്രത്യേകിച്ചും ഭാരതത്തിന്റേയും മലങ്കരസഭയുടേയും വളർച്ചയിലും ഉയർച്ചയിലും നിർണ്ണായകമായിട്ടുള്ള സംഭാവനകൾ നൽകുവാൻ തക്കവണ്ണം വിശിഷ്ടവ്യക്തികളെ രൂപപ്പെടുത്തുന്നതിൽ തിരുമേനി കാണിച്ച താൽപര്യവും അദ്ധ്വാനവും നാം ഏറ്റെടുക്കേണ്ട ശ്രേഷ്ഠഗുണവിശേഷമാണ്

## ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ



മേൽപ്പട്ട സ്ഥാനത്തേക്ക് സഭ വിളിച്ച അവസരത്തിൽ വൈദീക സെമിനാരിയുടെ വളർച്ചയിൽ കൂടുതൽ ശ്രദ്ധ ആവശ്യമാണ് എന്ന ബോദ്ധ്യത്താൽ മേൽപ്പട്ട സ്ഥാനത്തേക്ക് തന്നെ ത്തന്നെ സമർപ്പിക്കുന്നതിനു പകരം വൈദീക സെമിനാരിയുടെ വളർച്ചയ്ക്കും ഉയർച്ചയ്ക്കുമായി ഉത്സാഹിക്കുകയും ഉപരിപഠനം പൂർത്തീകരിച്ച് വന്നതിനുശേഷം അടുക്കും ചിട്ടയുമുള്ള വൈദീകസെമിനാരിയായി അതിനെ വളർത്തുവാൻ തക്കവണ്ണം കഠിനമായി അദ്ധ്വാനിച്ച് അദ്ദേഹം അത് നേടിയെടുത്തു. വൈദീകസെമിനാരിയുടെ ഉന്നതസ്ഥാനത്ത് തന്റെ പിൻഗാമിയായി ലോകപ്രസിദ്ധ വേദശാസ്ത്രജ്ഞനും തത്വചിന്തകനുമായിരുന്ന ഫാ. ഡോ. പോൾ വർഗീസിനെ കണ്ടെത്തുകയും സെമിനാരിയുടെ പ്രധാന ചുമതല അദ്ദേഹത്തെ ഭരമേൽപ്പിക്കുകയും തുടർന്ന് രണ്ടു വർഷക്കാലം അദ്ദേഹത്തോടുകൂടി നിന്നുകൊണ്ട് താൻ കൈമാറിയ ഉത്തരവാദിത്വം ഏറ്റവും ചുമതലാബോധത്തോടും മാതൃകാപരമായും തുടരുന്നു എന്ന് ഉറപ്പ് വരുത്തുകയും ചെയ്തതിനുശേഷമാണ് വൈദീകസെമിനാരിയിൽ നിന്നും അദ്ദേഹം പൂർണ്ണമായും പിന്മാറിയത് എന്നത് അദ്ദേഹത്തിന്റെ ആത്മാർത്ഥതയുടെ മകുടോദാഹരണമാണ്.

ബോംബെ ഭദ്രാസനത്തിന്റെ ബഹുമുഖമായ വളർച്ചയ്ക്ക് സഹായകരമായി ആദ്യകാലത്തുതന്നെ 5 ഏക്കർ സ്ഥലവും ഒരു സ്കൂളും ഉൾപ്പെടെ ഒരുമിച്ച് സമാഹരിക്കുവാനും അവിടെ ഭദ്രാസനകേന്ദ്രം പടുത്തുയർത്തി 1989-ൽ അതിന്റെ കൂദാശ നിർവ്വഹിക്കുവാനും അന്നത്തെ മഹാരാഷ്ട്രാ ഗവർണ്ണറാൽ ആ കെട്ടിട സമുച്ചയം ഉദ്ഘാടനം ചെയ്യപ്പെടുവാനും ഇടയാക്കിയത് അദ്ദേഹത്തിന്റെ ഭാവിയെപ്പറ്റിയുള്ള ദർശനത്തിന്റെ ഉത്തമ ദൃഷ്ടാന്തമാണ്. ദേവാലയങ്ങളോടു ചേർന്ന് യൂണിറ്റുകൾ ആരംഭിക്കണമെന്ന അദ്ദേഹത്തിന്റെ നിർദ്ദേശത്തെ തുടർന്ന് ആരംഭിച്ച അത്തരം യൂണിറ്റുകൾ ഇന്നും അനേക ദേവാലയങ്ങളിൽ ഭംഗിയായി നടത്തപ്പെടുന്നത് അദ്ദേഹത്തിന്റെ സാമൂഹ്യവീക്ഷണത്തിന്റെ ഉദാഹരണമാണ്. Quality education അദ്ദേഹത്തിന്റെ ഉൾക്കാഴ്ചയുടെ ഭാഗമായി ആരംഭിച്ച വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഇന്ന് MBA College ഉൾപ്പെടെയുള്ള അനേകവിദ്യാഭ്യാസ സ്ഥാപനങ്ങളുടെ അടിത്തറയാണ്. ഭദ്രാസനത്തിലെ വൈദീകരുടെ ശമ്പളപദ്ധതി, അത്മായ നേതൃത്വ പരിശീലനം തുടങ്ങി പല മേലകളിൽ അഭി. തിരുമേനി ശ്രദ്ധ പതിപ്പിക്കുകയും ബോംബെ ഭദ്രാസനത്തെ അതിന്റെ ശൈശവ ദിശയിൽ നിന്നും പടുത്തുയർത്തി ഇന്നത്തെ നി ലയിലെത്തിക്കുവാനുള്ള അടിത്തറ പണിയുകയും ചെയ്തു.

മലങ്കര സഭയുടെ അംബാസഡർ എന്ന നിലയിൽ ദിശാബോധത്തോടുകൂടി പ്രവർത്തിക്കുകയും തന്നെ ഏൽപ്പിച്ച ഉത്തരവാദിത്വങ്ങൾ പരിപൂർണ്ണബോദ്ധ്യത്തോടെ നടപ്പാക്കുകയും ചെയ്ത ആ പുണ്യപിതാവിന്റെ 25-ാം ഓർമ്മപ്പെരുന്നാൾ നാം ആഘോഷിക്കുമ്പോൾ ആ പിതാവിനെ നമുക്കു നൽകിയ സർവ്വശക്തനായ ദൈവത്തെ സ്തുതിക്കുകയും അദ്ദേഹം കാട്ടിത്തന്ന സന്ദേശങ്ങളും മാതൃകകളും പിൻപറ്റുവാനും അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കുവാനും നമുക്കേവർക്കും ഇടയാകട്ടെ.




ഫാ. ഡോ. ബിജേഷ് ഫിലിപ്പ്

# "കടുവ" യിലെത്തിനിൽക്കുന്ന വേദപുസ്തക ദുരുപയോഗം: ഒരു വിലയിരുത്തൽ

...മാത്രമല്ല ഹീറോയായ കുര്യച്ചൻ താൻ നടത്താൻ പോകുന്ന പ്രതികാര നടപടികളെ ന്യായീകരിക്കാനായി വില്ലനായ ജോസഫ് ചാണ്ടിയോട് പുതിയ നിയമത്തെക്കാൾ പഴയ നിയമത്തിലുള്ള തന്റെ താല്പര്യം അറിയിച്ച് ഒബദ്യാവിന്റെ പുസ്തകം വായിച്ചു നോക്കുവാൻ പറയുന്നുമുണ്ട്. 'നീ ചെയ്തിരിക്കുന്നതു പോലെ നിന്നോടും ചെയ്യും; നിന്റെ പ്രവൃത്തി നിന്റെ തലമേൽ തന്നെ മടങ്ങി വരും' എന്ന് വിദേശ രാജ്യമായ ഏദോമിനെക്കുറിച്ച് ദൈവത്തിന്റെ പേരിൽ വിധിത്തീർപ്പറിയിക്കുന്ന വാക്യം (1:15) ഉൾക്കൊള്ളുന്ന ഒറ്റ അദ്ധ്യായം മാത്രമുള്ള ഈ പ്രവാചക പുസ്തകം വില്ലനോട് വായിക്കുവാൻ പറഞ്ഞുകൊണ്ട് താൻ നടത്താൻ പോകുന്ന പ്രതികാര നടപടികൾക്ക് നായകൻ വേദപുസ്തകത്തിൽ നിന്ന് പ്രചോദനം എടുക്കുന്നു.

വേദപുസ്തക വായന പാടേ അവഗണിക്കുന്നവരും തങ്ങളുടെ നിഷേധാത്മക നടപടികളെ ന്യായീകരിക്കാനായി വേദപുസ്തകം ദുരുപയോഗപ്പെടുത്തുന്നവരും, അതിൽ നന്മയ്ക്കായി സത്യവെളിച്ചം ആത്മാർത്ഥമായി അന്വേഷിക്കുന്നവരും ഒക്കെയായി വ്യത്യസ്ഥ സമീപനങ്ങൾ മനസ്സിലാക്കുക ബുദ്ധിമുട്ടുള്ള കാര്യമല്ല. അന്വേഷിക്കുന്നവർ കണ്ടെത്തും. അന്വേഷിക്കുന്നത് എന്താണോ അതാണ് കണ്ടെത്തുന്നത് എന്നതുംകൂടെ ഇതിനോട് ചേർത്ത് വായിക്കാം.

വളരെയധികം തെറ്റിദ്ധരിക്കപ്പെട്ടിട്ടുള്ളതും ദുർവ്യാഖ്യാനം ചെയ്യപ്പെട്ടിട്ടുള്ളതുമായ ഭാഗങ്ങൾ പഴയനിയമ പുസ്തകങ്ങളിൽ അധികമായി കാണുവാൻ കഴിയും. ഉദാഹരണമായി, ശമുവേൽ ദീർഘദർശിയുടെ ഒന്നാം പുസ്തകം പതിനഞ്ചാം അധ്യായത്തിൽ അമാലേക്യരുടെ മേൽ യുദ്ധവിജയം നേടിയ ശൗൽ രാജാവ് അമാലേക്യ രാജാവിനെയും ബലിയർപ്പണത്തിന് എന്ന പേരിൽ നല്ല കുറെ ആടുമാടുകളെയും കൊല്ലാതെ വെറുതെ വിട്ടതിനെ ശമുവേൽ ദീർഘദർശി അതിനിശിതമായി വിമർശിക്കുന്നു. ബലിയർപ്പണത്തേക്കാൾ നല്ലത് അനുസരണമെന്ന് പറയുന്നതും ഈ പശ്ചാത്തലത്തിലാണ്. പിടിച്ചെടുക്കുന്ന രാജ്യത്ത് നിർദ്ദാക്ഷണ്യം സകലരെയും സകലത്തെയും നശിപ്പിക്കുവാനുള്ള 'യഹോവയുടെ' കല്പന പൂർണ്ണരീതിയിൽ അനുസരിക്കാത്തത് കൊണ്ട് ശൗലിനെ രാജസ്ഥാനത്തുനിന്ന് നീക്കുവാൻ പോകുന്ന കാര്യവും ഇവിടെ ശമുവേൽ പറയുന്നു. ഒടുവിൽ അമാലേക്യ രാജാവിനെ വെട്ടിക്കൊല്ലാൻ ശമുവേൽ തന്നെ നേതൃത്വം നല്കുന്നു.

യൂറോപ്പിൽ നിന്ന് ആദ്യകാലത്ത് അമേരിക്കയിലേക്ക് കുടിയേറിയ വെള്ളക്കാർ അവിടുത്തെ ആദിവാസികളായ റെഡ് ഇന്ത്യക്കാരെ പീഡിപ്പിച്ച് നശിപ്പിക്കുവാനുള്ള ശ്രമത്തിൽ ശമുവേലിന്റെ ഒന്നാം പുസ്തകത്തിലെ പതിനഞ്ചാം അദ്ധ്യായത്തിലെ മേൽപറഞ്ഞ സംഭവത്തിൽ നിന്ന് പ്രചോദനവും ന്യായീകരണവും കണ്ടെത്തി എന്നത് ചരിത്രവസ്തുതയാണ്. കൊല്ലുന്നതിനെ ന്യായീകരിക്കാൻ മാത്രമല്ല കൊല്ലാതിരിക്കുന്നത് ദൈവത്തോടുള്ള അനുസരക്കേടായിട്ട് കൂടി വ്യാഖ്യാനിച്ച ആ യൂറോപ്യൻ ക്രിസ്ത്യാനികളുടെ ക്രൂരത Philip Jenkinssâ Jesus Wars എന്ന പുസ്തകത്തിലും മറ്റും വിശദീകരിക്കുന്നുണ്ട്. യൂറോപ്പിൽ 16-ാം നൂറ്റാണ്ടിലുണ്ടായ മതനവീകരണത്തെ തുടർന്ന് ഏതാനും നൂറ്റാണ്ടുകൾ കത്തോലിക്കരും പ്രൊട്ടസ്റ്റന്റുകാരും തമ്മിലുണ്ടായ യുദ്ധത്തിന്റെ പശ്ചാത്തലത്തിൽ പരസ്പരം അമാലേക്യർ എന്ന് പറഞ്ഞ് നശിപ്പിക്കുവാൻ ശ്രമിച്ചതും ചരിത്രം. കുരിശ് യുദ്ധകാലത്തും ഈ വേദഭാഗം പ്രചോദനത്തിനായി ദുരുപയോഗപ്പെടുത്തിയിട്ടുണ്ട്. ഇന്ന് യൂറോപ്പിൽ ആ ക്രിസ്തീയ സഭകളൊക്കെ നാശോന്മുഖമായതിന്റെ ഒരു പശ്ചാത്തലവും ഇവിടെ കാണുവാൻ കഴിയും.

മതതീവ്രവാദത്തെ ഉദ്ദീപിപ്പിക്കാൻ ദുർവ്യാഖ്യാനം ചെയ്യപ്പെട്ട ഒരു വേദഭാഗമാണ് സംഖ്യാപുസ്തകം ഇരുപത്തിഅഞ്ചാം അധ്യായം. അതിൽ തീവ്രമായ മതവികാരമുള്ള ഫിനെഹാസ് ഒരു മിദ്യാന്യ സ്ത്രീയുമായി ബന്ധപ്പെട്ട ഒരു യിസ്രായേല്യനെയും ആ സ്ത്രീയെയും കൊന്നുകളഞ്ഞതായി രേഖപ്പെടുത്തിയിരിക്കുന്നു. യഹൂദ മതത്തിന്റെ വിശുദ്ധി ഉറപ്പുവരുത്തുവാൻ തീക്ഷണതയോടെ പ്രവർത്തിച്ച ഫിനെഹാസിന്റെ നടപടി യഹോവയുടെ കോപം മാറ്റിക്കളഞ്ഞുവത്രെ. അഹരോൻ പുരോഹിതന്റെ കൊച്ചുമകനായ ഫിനെഹാസിന്റെ ഈ മതതീക്ഷ്ണത അദ്ദേഹത്തിനും സന്തതികൾക്കും നിത്യപൗരോഹിത്യത്തിന്റെ നിയമം ഉറപ്പാക്കി എന്നും പറഞ്ഞിരിക്കുന്നു.

യഹൂദ സമൂഹം അധിവസിച്ചിരുന്ന നാടിനെ റോമാ സാമ്രാജ്യത്തിന്റെ ഭരണത്തിൽ നിന്ന് മോചിപ്പിക്കാനായി അക്ഷരാർത്ഥത്തിൽ തന്നെ പോരാടിയിരുന്ന തീവ്രവാദിസംഘങ്ങളായിരുന്ന എരിവുകാരും (Zealots) സിക്കാറികളും (Sicarii) ഈ വേദഭാഗത്തെ ഫിനെഹാസ് പൗരോഹിത്യത്തിൽ നിന്ന് പ്രചോദനം ഉൾക്കൊണ്ടിട്ടുണ്ട്. മതത്തിന്റെ സ്വാതന്ത്ര്യവും ശുദ്ധിയും ഉറപ്പുവരുത്തുവാനുള്ള പോരാട്ടങ്ങൾക്ക് ഫിനെഹാസിനെ ഉൽകൃഷ്ഠ മാതൃകയാക്കിയ ഇവർ വേദപുസ്തക ദുരുപയോഗത്തിന്റെ സൂചനകളാണ് നൽകുന്നത്.

അമേരിക്കയിലും മറ്റും വംശീയ മേധാവിത്വം പറയുന്ന ചില വെള്ളക്കാർ ഫിനെഹാസ് പൗരോഹിത്യം അവകാശപ്പെട്ടുകൊണ്ട് ഇന്നും അക്രമത്തിന് കൂട്ടുനിൽക്കുന്നു. അക്രമത്തിലൂടെ വംശീയ ശുദ്ധി ഉറപ്പാക്കാൻ ശ്രമിച്ച ഫിനെഹാസിനെ മാതൃകയാക്കാനുള്ള ശ്രമമാണിത് ഗർഭചിദ്രം നടത്തുന്ന ഡോക്ടർമാരെ വെടിവെച്ചുകൊല്ലുന്നതിനും ഈ വേദഭാഗത്തുനിന്നു പ്രചോദനം ഉൾക്കൊള്ളുന്നവരുണ്ട്. ഫിനെഹാസ് പൗരോഹിത്യം അവകാശപ്പെടുന്ന 'ദൈവത്തിന്റെ ഈ വിശുദ്ധ യോദ്ധാക്കൾ' മിശ്രവിവാഹം കഴിച്ചവരെയും ആക്രമിക്കുന്നു.

യഹൂദമത സമൂഹത്തിന്റെ കെട്ടുറപ്പിനും വംശശുദ്ധിക്കും വേണ്ടി ദൈവത്തിന്റെ പേരുപറഞ്ഞ് കഠിനമായ ആക്രമണം നടത്തുന്ന രീതി പഴയനിയമത്തിൽ പലയിടത്തും കാണുവാൻ കഴിയും. നിഷ്കളങ്കരായ ആളുകളെ കൊലചെയ്യുന്നത് പോലും ന്യായീകരിക്കുന്ന ഈ മതതീക്ഷ്ണത ദൈവഹിതത്തിന് വിരുദ്ധമാണെന്ന് തിരിച്ചറിയുവാൻ യേശുക്രിസ്തു വെളിപ്പെടുത്തിയ വെളിച്ചം വളരെ സഹായകരമാണല്ലോ.

പ്രസിദ്ധ ഇംഗ്ലീഷ് തത്വചിന്തകൻ ഫ്രാൻസിസ് ബേക്കൺ (1561 1626) ഉൽപത്തി പുസ്തകത്തിൽ പരമാർശിക്കുന്ന മനുഷ്യന് നൽകപ്പെട്ട സകലത്തിന്റെയും മേൽ വാഴുവാനുള്ള അധികാരം നഷ്ടപ്പെട്ടിരുന്നെന്നും അതിന്റെ വീണ്ടെടുപ്പ് ശാസ്ത്രത്തിലൂടെയും സാങ്കേതികവിദ്യയിലൂടെയുമാണെന്നും പഠിപ്പിച്ചു. ഈ വിധത്തിലുള്ള വേദവ്യാഖ്യാനങ്ങളുടെ വെളിച്ചത്തിലാകാം ആധുനിക പരിസ്ഥിതി പ്രശ്നങ്ങൾക്ക് യഹൂദ-ക്രിസ്തീയ മതപഠിപ്പിക്കലുകൾ കാരണമായിട്ടുണ്ടെന്ന വികലമായ ഒരു ധാരണ രൂപപ്പെട്ടത്. മാനുഷിക ചൈതന്യം വിരൂപമാക്കുന്ന ദുർവികാരങ്ങളുടെ മേൽ അധികാരം നടത്തുവാനുള്ള അറിയിപ്പായി ഉല്പത്തി പുസ്തകത്തിൽ പരാമർശിക്കുന്ന ആദാമിന്റെ അധികാരത്തെ (ഉൽപത്തി 1:2628) വ്യാഖ്യാനിക്കുന്ന വലിയ മാർ ബസ്സേലിയോസിനെ പോലെയുള്ള ആദിമ സഭാപിതാക്കന്മാരുടെ വേദവ്യാഖ്യാനം മനസ്സിലാക്കാത്തവരാണ് ഈ തെറ്റിദ്ധാരണ വച്ചുപുലർത്തുന്നത്. ഈ ഭാഗത്ത് പറയുന്ന മനുഷ്യനിലെ ദൈവ സാദൃശ്യം ക്രിസ്തുവിന്റെ ഭാവമാണെന്നും പ്രധാനമായും അത് സ്നേഹവും സ്വാതന്ത്ര്യവുമാണെന്ന് കൂടി പഠിപ്പിക്കുന്ന ഓർത്തഡോക്സ് ചിന്താധാര പ്രകൃതിയെയും കരുണയോടെ കരുതുവാൻ പ്രചോദിപ്പിക്കുന്നു. വേദപുസ്തകത്തിന്റെ കേന്ദ്രമായ യേശുക്രിസ്തു പഴയനിയമത്തെ വിലയിരുത്തുന്നതിൽ നിർണ്ണായക വെളിച്ചമാണ്. ജീവിതത്തിന്റെ സമസ്തമേഖലകളിലും തീരുമാനങ്ങളുടെയും നടപടികളുടെയും പരമപ്രധാന മാനദണ്ഡമായി ക്രിസ്തുവിനെ സ്വീകരിച്ച അനുയായികൾക്ക് പഴയനിയമത്തിലെ പ്രതികാരത്തിനും അക്രമത്തിനും കൊലപാതകത്തിനുമുള്ള ആഹ്വാനങ്ങളെ, ദൈവത്തിന്റെ പേരിലാണെങ്കിൽ പോലും, മതത്തിന്റെ ദുരുപയോഗമായിട്ടേ മനസ്സിലാക്കുവാൻ കഴിയുകയുള്ളു. ഒപ്പം പഴയനിയമത്തിലെ സ്നേഹത്തിന്റെയും നീതിയുടെയുമൊക്കെ യഥാർത്ഥ ദൈവീക ആഹ്വാനങ്ങൾ ഉൾക്കൊള്ളുന്ന ചിന്താധാരയുടെ സമാപ്തിയും സാക്ഷാൽക്കാരവുമായിട്ട് യേശുക്രിസ്തുവിനെ കാണുവാനും കഴിയും.

മനുഷ്യനിലെ അന്തസത്ത സ്നേഹമാണെന്ന തികഞ്ഞ ബോദ്ധ്യമാണ് ക്രിസ്തുവിന്റെ പ്രബോധനങ്ങളിൽ തെളിഞ്ഞ് നിൽക്കുന്നത്. തന്റെ ഉദാത്തമായ ക്ഷമയിലൂടെയും ശത്രുക്കളോടുപോലുമുള്ള മനസ്സലിവിലൂടെയും ത്യാഗനിർഭരമായ സ്നേഹത്തിലൂടെയുമൊക്കെ ക്രിസ്തു വെളിപ്പെടുത്തിയത് സ്നേഹമായ ദൈവത്തെ മാത്രമല്ല, മനുഷ്യനിലെ ആ സ്നേഹത്തിനുള്ള സാദ്ധ്യതയും കൂടിയാണല്ലോ. ഓരോ വ്യക്തിയിലും ഈ സാദ്ധ്യത പ്രകാശിതമാകുന്നതിന് അനുസരിച്ച് മനുഷ്യനായി വളരുവാൻ കഴിയും. ശപിക്കുന്നവരെയും അനുഗ്രഹിക്കുവാനും ശത്രുക്കളുടെ നന്മപോലും ആഗ്രഹിച്ച് പ്രവർത്തിക്കുവാനുമുള്ള യേശുവിന്റെ പഠിപ്പിക്കൽ സാമാന്യ മനുഷ്യയുക്തിക്ക് ചേരുന്നതല്ലായിരിക്കും. ഇതര മനുഷ്യരുടെ വിദ്വേഷവും അനീതിയും നിറഞ്ഞ പ്രവർത്തനങ്ങൾക്ക് അതേരീതിയിൽ പ്രതികരിക്കുന്നവർ തിന്മയുടെ തടവറയിലേക്ക് സ്വയം വിട്ടുകൊടുക്കുകയാണല്ലോ ചെയ്യുന്നത്. അങ്ങനെയുള്ള അടിമത്വത്തിൽ നിന്ന് മനുഷ്യരെ സ്വതന്ത്രരാക്കി സ്നേഹനിർഭരമായ പ്രതികരണം തിരഞ്ഞെടുക്കുവാനുള്ള കഴിവ് വർദ്ധിപ്പിക്കുക കൂടിയായിരുന്നല്ലോ യേശുക്രിസ്തുവിന്റെ രക്ഷാകരദൗത്യം. വിഷബാധയേറ്റ ഒരു കുട്ടിയുടെ ഉള്ളിൽ നിന്ന് വിഷം നീങ്ങി കുട്ടി സുഖപ്പെടുവാൻ കുട്ടിയുടെ സ്നേഹനിധിയായ അമ്മ തീവ്രമായി ആഗ്രഹിക്കുന്നതുപോലെയാണ് ദൈവം തിന്മ പ്രവർത്തിക്കുന്ന മനുഷ്യരെക്കുറിച്ച് ആഗ്രഹിക്കുന്നത്. ആ ദൈവസ്നേഹത്തിൽ പങ്ക് ചേരുവാൻ മനുഷ്യർക്കുള്ള നിയോഗമാണ് യേശുവിൽ വെളിപ്പെടുന്നത്. ശത്രുവിനെ വിദ്വേഷത്തോടെ എതിർത്ത് നാശം വിതയ്ക്കാനും സ്നേഹിക്കുന്നവരെ മാത്രം സ്നേഹിക്കുവാനും വലിയ ആത്മീയ പരിശീലത്തിന്റെയോ, ആരാധനാ ജീവിതത്തിന്റെയോ, വേദവായനയുടെയോ ഒന്നും ആവശ്യമില്ല. അതാർക്കും എളുപ്പം സാദ്ധ്യമാകും. എന്നാൽ ക്രിസ്തുവിൽ സ്നേഹത്തിന്റെ പ്രതികരണവും നിലപാടും, അത് യുക്തിരഹിതമായി തോന്നിയാൽ പോലും, സ്വീകരിക്കുവാനും അങ്ങനെ സ്വാതന്ത്രത്തിന്റെയും സന്തോഷത്തിന്റെയും പറുദീസയിലേക്ക് ഈ ലോകത്തിൽ വച്ച് തന്നെ പ്രവേശിച്ചു തുടങ്ങുവാനുമുള്ള വിളിയും കൃപയുമാണല്ലോ ക്രിസ്തുവിൽ ലഭ്യമായിരിക്കുന്നത്.

ആത്മാർത്ഥതയോടെ അന്വേഷിക്കുന്നവർക്ക് ദിവ്യജ്ഞാനം തിരുത്തലുകൾക്കും രൂപാന്തരത്തിനുമുള്ള വെളിച്ചമാകും. ദൈവഹിതത്തിന് വിരുദ്ധമായി മുമ്പേ എടുത്ത തീരുമാനങ്ങളിലും അതിനനുസൃതമായ നടപടികളിലും ഉറച്ച് നിന്ന് അവയെ നീതികരിക്കുവാനും കൂടുതൽ പ്രചോദപ്പിക്കുവാനുമായി വേദഭാഗങ്ങളെ ഉപയോഗിക്കുന്നവർ മതത്തിന്റെ ദുരുപയോഗമാണല്ലോ നടത്തുന്നത്. ഇത് അനേകരെ വിശ്വാസത്തിൽ നിന്നകറ്റുകയും വിശ്വാസജീവിതത്തിൽ തളർത്തിക്കളയുകയും ചെയ്യുന്നത് മതദുരുപയോഗം നടത്തുന്ന തീവ്രവാദികൾ പോലും വേണ്ട വിധം മനസ്സിലാക്കുന്നുണ്ടെന്ന് തോന്നുന്നില്ല.

ഒരു വലിയ ജനസമൂഹത്തെ പങ്കെടുപ്പിച്ചുകൊണ്ടുള്ള സ്വാതന്ത്രത്തിനായുള്ള പോരാട്ടത്തിൽ പോലും അക്രമത്തിന് അല്പവും സ്ഥാനമില്ലെന്നും സ്നേഹം നഷ്ടപ്പെടുത്താതെ നീതിക്കായ് പോരാടാമെന്നും തെളിയിച്ച ഗാന്ധിജിയെ പോലെയുള്ളവർ ക്രിസ്തുവിന്റെ ദൈവരാജ്യപ്രബോധനത്തിന്റെ വ്യക്തിപരവും സാമൂഹ്യവുമായ പ്രായോഗികമാർഗ്ഗമാണല്ലോ ലോകത്തോട് ഉദ്ഘോഷിച്ചത്. പള്ളിയോടും വി. കുർബ്ബാനയോടും ഒക്കെ 'സജീവമായി' ബന്ധപ്പെടുന്ന നായകനെയും വില്ലനെയും അവരുടെ കുടുംബങ്ങളെയും ഒക്കെ ചിത്രീകരിക്കുന്ന 'കടുവ'യേപോലുള്ള മിക്ക സിനിമകളും മതത്തിന്റെ ജീർണ്ണതയുടെ ഒരു ചിത്രീകരണവും കൂടെയാണല്ലോ. രാഷ്ട്രീയത്തിന്റെയും മതത്തിന്റെയും ഒക്കെ പേരിൽ അക്രമം നടത്തുന്ന മനുഷ്യമനസ്സുകൾക്ക് വെളിച്ചം പകർന്ന് ഒരു സ്നേഹസമൂഹനിർമ്മിതിക്ക് ശ്രമിക്കുന്ന ജയരാജിന്റെ 'ശാന്തം', രാജീവ് അഞ്ചലിന്റെ 'ഗുരു' തുടങ്ങിയ സിനിമകളൊക്കെ സുവിശേഷ വെളിച്ചത്തോടു കുറച്ച് കുടെ അടുത്ത് നിൽക്കുന്നതായി മനസ്സിലാക്കാം.

# അദ്ദേഹം ആരായിരുന്നു?

ഡോ. എം. കുര്യൻ തോമസ്

അദ്ദേഹം ആരായിരുന്നു? പൊതു ചരിത്രകാരന്മാർക്ക് പ്രഗത്ഭനായ പത്രാധിപർ, എഴുത്തുകാരൻ, സ്കൂളുകളുടെയും ജീവകാരുണ്യ പ്രസ്ഥാനങ്ങളുടെ യും സ്ഥാപകൻ, കടുത്ത ദേശീയ വാദി, ഇവയെക്കാൾ ഒക്കെ ഉപരി, സമർപ്പിതനായ ഒരു സാമൂഹ്യപ്രവർത്തകൻ ഇവയൊക്കയായിരുന്നു പാദ്രെ അന്റോണിയോ ഫ്രാൻസിസ്കോ സേവ്യർ എന്ന ഗോവൻ പുരോഹിതൻ.

1889 ൽ ഓർത്തഡോക്സ് വിശ്വാസത്തിലേയ്ക്ക് കടന്നുവന്ന് മാർ യൂലിയോസ് എന്ന സ്ഥാനനാമത്തോടെ തിരുവിതാംകൂറും കൊച്ചിയും ഒഴികെയുള്ള ഇന്ത്യ, ഗോവാ, സിലോൺ ഇടവകകളുടെ മെത്രാപ്പോലീത്താ ആയി മേൽപട്ടസ്ഥാനത്തേയ്ക്ക് ഉയർത്തപ്പെട്ട്, ഇന്ന് ബ്രഹ്മവറിൽ മാത്രം അവശേഷിക്കുന്ന മലങ്കരസഭയുടെ ലത്തീൻ റീത്തിന്റെ സ്ഥാപകനായി മാത്രമാണ് പാദ്രെ അൽവാറീസ് എന്ന അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത മലങ്കര നസ്രാണികൾക്കിടയിൽ അറിയപ്പെടുന്നത്.

1836 ഏപ്രിൽ 29-ന് തെക്കൻ ഗോവയിലെ വെർണ എന്ന സ്ഥലത്തെ ജീവകാരുണ്യപ്രവർത്തികൾക്ക് പേരുകേട്ട ഒരു കുടുംബത്തിലാണ് അൽവാറീസ് ജനിച്ചത്. റാച്ചോൾ സെമിനാരിയിലെ വൈദീക വിദ്യാഭ്യാസത്തിനു ശേഷം 1862-ൽ ബോംബയിൽ വെച്ച് വൈദീകനായി. ബോംബെ, ബൽഗാം എന്നിവിടങ്ങളിലെ സേവനത്തിനു ശേഷം 1867-ൽ ഗോവയിൽ മടങ്ങിയെത്തി ഗോവാ അതിരൂപതയിൽ സേവനമാരംഭിച്ച അദ്ദേഹത്തെ താമസിയാതെ ബ്രിട്ടീഷ് ഇന്ത്യയിലെ റോമൻ കത്തോലിക്കർക്കിടയിൽ പ്രവർത്തിക്കാൻ നിയോഗിച്ചു. 1887-ൽ പാദ്രെ അൽവാറീസ് കൊളംബോയിലേയ്ക്ക് നിയോഗിതനായി. ഇക്കാലത്തൊക്കയും ജീവകാരുണ്യ പ്രവർത്തകൻ, വിദ്യാഭ്യാസ പ്രചാരകൻ, തീപാറുന്ന പത്രപ്രവർത്തകൻ എന്ന നിലകളിലെല്ലാം അദ്ദേഹം ശ്രദ്ധേയനായിരുന്നു.

സഹാനുഭൂതിയുടെ അപ്പോസ്തോലൻ എന്നറിയപ്പെട്ടിരുന്ന പാദ്രെ അൽവാറീസിന്റെ അന്ന് സമൂഹത്തിലെ ഏറ്റവും പാർശ്വവൽക്കരിക്കപ്പെട്ടവരായ ശുചീകരണ തൊഴിലാളികളുടെ ഇടയിലുള്ള ജീവകാരുണ്യ പ്രവർത്തനങ്ങൾ വളരെ പ്രശസ്തമായിരുന്നു. ദരിദ്രർക്ക് ധനസഹായം നൽകുക, രോഗികൾക്ക് വൈദ്യസഹായം ഏർപ്പെടുത്തുക, അനാഥരുടെ ശവസംസ്ക്കാരം നിർവഹിക്കുക തുടങ്ങിയവ പാദ്രെ അൽവാറീസിന്റെ പ്രവർത്തനങ്ങളിൽ ചിലതു മാത്രമായിരുന്നു.



വ്യക്തമായ സാമ്പത്തിക ദർശനങ്ങൾ ഉണ്ടായിരുന്ന ഒരു രാഷ്ട്രീയ നേതാവായിരുന്നു പാദ്രെ അൽവാറീസ്. 1905 ൽ ബ്രിട്ടീഷ് ഇന്ത്യയിൽ കോൺഗ്രസ് പാർട്ടി സ്വദേശി പ്രസ്ഥാനം ആരംഭിക്കുന്നതിനു വളരെ മുമ്പുതന്നെ പോർട്ടുഗീസ് ഗോവയിൽ പാദ്രെ അൽവാറീസ് വ്യക്തമായ സാമ്പത്തിക ആദർശങ്ങളോടെ സ്വദേശി പ്രസ്ഥാനത്തിനു വഴിമരുന്നിട്ടിരുന്നു. പരമാവധി പ്രാദേശിക ഉൽപ്പന്നങ്ങൾ ഉപയോഗിക്കുന്നതിലൂടെ ഗോവയുടെ പ്രദേശിക സാമ്പത്തിക നിലയിൽ ഉന്നതി ഉണ്ടാകുമെന്ന് അദ്ദേഹം പ്രബോധിപ്പിച്ചു. എന്നു മാത്രമല്ല, ധാതുവിഭവങ്ങളാൽ സമ്പന്നമായ ഗോവായിലെ പ്രകൃതി വിഭവങ്ങളെ പരമാവധി ഉപയോഗിക്കണമെന്നും എന്നാൽ അസംസ്കൃത വസ്തുക്കൾ അതേപടി കയറ്റുമതി ചെയ്യരുതെന്നും അദ്ദേഹം ആഹ്വാനം ചെയ്തു. പകരം ഗോവായുടെ പ്രകൃതി വിഭങ്ങളെ ഇവിടെത്തന്നെ സംസ്ക്കരിച്ച് മൂല്യവർദ്ധിത വസ്തുക്കളായി കയറ്റുമതി ചെയ്താൽ മാത്രമേ ഗോവയുടെ സമ്പത്തിക നില ഉയരുകയുള്ളു എന്ന അദ്ദേഹത്തിന്റെ വികസന നിലപാട് അദ്ദേഹം സമർത്ഥിച്ചു. പരമാവധി ഭൂമിയിൽ കൃഷി ഇറക്കി സ്വയം പര്യാപ്തത നേടണമെന്നും അദ്ദേഹം നിർദ്ദേശിച്ചു. തന്റെ തീപാറുന്ന പത്രപ്രവർത്തനത്തിന്റെ ഒരു മുഖ്യപങ്കും ഈ സ്വദേശി സാമ്പത്തിക സിദ്ധാന്തത്തിന്റെ പ്രചരണത്തിനാണ് അദ്ദേഹം ചിലവഴിച്ചത്. A Cruz (The Cross), A Verdade (The Truth), O Progresso de Goa (The Progress of Goa), The Times of Goa and O Brado Indiano (The Indian Cry) എന്നീ പ്രസിദ്ധീകരണങ്ങൾ വഴിയായിരുന്നു അദ്ദേഹത്തിന്റെ ആശയപ്രചരണങ്ങൾ.

പാർശ്വവൽക്കരിക്കപ്പെട്ടവർക്ക് ഭക്ഷ്യസുരക്ഷ ഉറപ്പാക്കുക എന്ന മുഖ്യ ലക്ഷ്യത്തോടെ മരച്ചീനി കൃഷി പരമാവാധി പ്രോൽസാഹിപ്പിക്കണമെന്നു നിർദ്ദേശിച്ച് മരച്ചീനി കൃഷിയെപ്പറ്റി അന്നു ഗോവയുടെ ഔദ്യോഗിക ഭാഷയായ പോർട്ടുഗീസിൽ അദ്ദേഹം ഒരു ലഘുഗ്രന്ഥം പ്രസിദ്ധീകരിക്കുകയും ചെയ്തു. ബ്യൂംബോണിക് പ്ലേഗ്, മസൂരി, കോളറാ മുതലായ മാരക പകർച്ചവ്യാധികളെ പ്രതിരോധിക്കുന്നതിനെപ്പറ്റി അദ്ദേഹം ശക്തമായ പ്രചരണം നടത്തുകയും കോളറാ പ്രതിരോധത്തെക്കുറിച്ച് ഒരു ലഘുഗ്രന്ഥം അച്ചടിച്ചു പ്രചരിപ്പിക്കുകയും ചെയ്തു

പത്തൊമ്പതാം നൂറ്റാണ്ടിൽ 1510 മുതൽ ഒരു പോർട്ടുഗീസ് കോളനി മാത്രമായിരുന്ന ഗോവയ്ക്ക് ഭരണഘടനാപരമായ ഭാഗിക സ്വാതന്ത്ര്യം ലഭിച്ചു. അതു സംരക്ഷിക്കുന്നതിനുള്ള രാഷ്ട്രീയ നീക്കങ്ങളുടെ മുന്നണിപ്പോരാളികളിൽ ഒരാളായി പാദ്രെ അൽവാറീസ് ഇതിനിടയിൽ മാറിയിരുന്നു. ഇക്കാലത്താണ് റോമൻ കത്തോലിക്കാ സഭയിൽ പാദ്രുവാദോ - പ്രൊപ്പഗാന്താ ഫീഡെ തർക്കം ഉടലെടുക്കുന്നത്.

ഏഷ്യയിലും ആഫ്രിക്കയിലും തെക്കെ അമേരിക്കയിലും പോർട്ടുഗീസ് കോളനികൾ ഉടലെടുത്ത പതിനാറാം നൂറ്റാണ്ടിൽ റോമൻ കത്തോലിക്കാ സഭയും പോർട്ടുഗീസ് സാമ്രാജ്യവും ചേർന്നൊരുക്കിയ ഒരു സംവിധാനമാണ് പാദ്രുവാദോ (Padroado Real രാജകീയ രക്ഷാധികാര്യത്വം). 1514 -ൽ നിലവിൽവന്ന ഇതനുസരിച്ച് പുതുതായി രൂപംകൊള്ളുന്ന പോർട്ടുഗീസ് കോളനികളിലെ റോമൻ കത്തോലിക്കാ സഭയുടെ വികസനത്തിനുള്ള ഉത്തരവാദിത്വം അവിടുത്തെ റോമൻ കത്തോലിക്കാ സഭമേലും സ്ഥാപനങ്ങളുടെ മേലും അധികാരവും പോർട്ടുഗീസ് സാമ്രാജ്യത്തിന് ലഭിച്ചു. മെത്രാന്മാരെയും ഇതര വൈദീക സ്ഥാനികളെയും നിയമിക്കാനുള്ള അധികാരവും ഈ സംവിധാനത്തിൽ പോർട്ടുഗീസ് സാമ്രാജ്യത്തിന് ആയിരുന്നു. ഗോവയും ഗോവയിൽനിന്നും നിയന്ത്രിച്ചിരുന്ന ബ്രിട്ടീഷ് ഇന്ത്യയിലേയും സിലോണിലേയും (ഇപ്പോൾ ശ്രീലങ്ക) റോമൻ കത്തോലിക്കാ സഭകളും പാദ്രുവാദോയുടെ കീഴിലായിരുന്നു.

റോമിന്റെ നേരിട്ടുള്ള നിയന്ത്രണത്തിൽ ലോക സുവിശേഷീകരണം എന്ന ലക്ഷ്യത്തോടെ 1622-ൽ സ്ഥാപിതമായ പ്രസ്ഥാനമാണ് പ്രൊപ്പഗാന്താ ഫീഡെ (Propaganda Fide the Congregation for the Evangelization of Peoples) സാമ്രാജ്യ

കോളനികളിൽ പ്രൊപ്പഗാന്തായും മിഷണറി പ്രവർത്തനം ഊർജ്ജിതമായി നടത്തി വന്നിരുന്നു. പാദ്രുവാദോയും സമാന്തരമായി പ്രവർത്തിക്കുന്ന പ്രൊപ്പഗാന്തായും തമ്മിൽ അധികാര സീമകളെ സംബന്ധിച്ച തർക്കങ്ങളും സർവസാധാരണമായിരുന്നു. പത്തൊമ്പതാം നൂറ്റാണ്ടിൽ കോളനികളിലെ പോർട്ടുഗീസ് സാമ്രാജ്യ വാഴ്ച ക്ഷയിച്ചു തുടങ്ങിയതോടെ റോം കൈ കയറ്റിപ്പിടിച്ചു തുടങ്ങി. ഇതിന്റെ ആത്യന്തിക ഫലമായി 1886-ൽ കോൺകൊർഡാറ്റ് (concordat) എന്ന ഉടമ്പടിയിലൂടെ പാദ്രുവാദോയുടെ അധികാരങ്ങൾ റദ്ദാക്കി അവ പ്രൊപ്പഗാന്തയെ ഏൽപ്പിച്ചു.

ഈ നടപടിക്കെതിരെ ഗോവ, സിലോൺ (ഇന്നത്തെ ശ്രീലങ്ക), ഫിലിപ്പൈൻസ് തുടങ്ങിയ പ്രദേശങ്ങളിൽ ശക്തമായ പ്രതിഷേധം അലയടിച്ചു. മെത്രാന്മാരെ നിയമിക്കാനടക്കം പോർട്ടുഗീസ് സർക്കാരിനുണ്ടായിരുന്ന അധികാരം റോം കവർന്നെടുത്തിനെ ദേശീയതയുടെമേലുള്ള കടന്നുകയറ്റമായും ആത്മീയ കൊളോണിയലിസവുമായുമാണ് പാദ്രവാദോ അനുകൂലികൾ കണക്കാക്കിയത്. ഈ നടപടിയെ ചെറുക്കുവാനും പാദ്രവാദോയെ സംരക്ഷിക്കുവാനുമായി പാദ്രെ അൽവാറീസും കൊളംബോയിൽ ഡോ. ലിസ്ബോ പിന്റോയും (Dr. Lisboa Pinto) ചേർന്ന് പാദ്രവാദോ സംരക്ഷണ സമതി (The Padroado Defence Association) രൂപീകരിച്ച് പ്രവർത്തനം ആരംഭിച്ചു. ഗോവയിലും മുമ്പ് പാദ്രവാദോയ്ക്കു കീഴിൽ ഗോ വയിൽ നിന്നും അജപാലനദൗത്യം നിർവഹിച്ചിരുന്ന സിലോണിലും തെക്കെ ഇന്ത്യയിലും പ്രതിഷേധം അലയടിച്ചു. ഫിലിപ്പൈൻസിൽ സ്ഥിതി അതി രൂക്ഷമായിരുന്നു. പക്ഷേ റോം അയഞ്ഞില്ല. ചെറുത്തുനിൽപ്പ് ഫലം കണ്ടുമില്ല.

ഇതോടെ റോമൻ പാദ്രവാദോ സംരക്ഷണ സമതി റോമൻ കത്തോലിക്കാ സഭയുമായി ഇടഞ്ഞു. അവർ കൊളംബോ ആസ്ഥാനമാക്കി സ്വതന്ത്ര കത്തോലിക്കാ പ്രസ്ഥാനം (Independent Catholic Movement) രൂപീകരിച്ചു റോമൻ കത്തോലിക്കാ സഭയുമായി വേർപിരിഞ്ഞു. ശ്രീലങ്ക, ബംഗാൾ, ബോംബെ, തമിഴ്നാട് മുതലായി അനേക സ്ഥലങ്ങളിൽ ഉള്ള പള്ളികളും ജനങ്ങളും സ്വതന്ത്ര കത്തോലിക്കാ പ്രസ്ഥാനത്തോട് ചേർന്നു വലിയൊരു ജനകീയ മുന്നേറ്റമായി.

തങ്ങളുടെ സ്വതന്ത്ര നിലനിൽപ്പിന് വ്യവസ്ഥാപിതമായ ഒരു അപ്പോസ്തോലിക സഭയുമായുള്ള ബന്ധവും അവിടെനിന്നുള്ള പട്ടത്വ പിന്തുടർച്ചയും അനിവാര്യമെന്നു ഡോ. ലിസ്ബോ പിന്റോ, പാദ്രെ അൽവാറീസ് മുതലായവർ മനസിലാക്കി മലങ്കര സഭയെപ്പറ്റി അറിഞ്ഞ സ്വതന്ത്ര കത്തോലിക്കാ പ്രസ്ഥാനം, അന്ന് മലങ്കര സഭ മേല്പട്ട സ്ഥാനത്തിന് ആശ്രയിച്ചിരുന്ന അന്ത്യോഖ്യാ സിംഹാസനത്തെപ്പറ്റി വിശദമായ പഠനം നടത്തി. റോമാ സിംഹാസനം പോലെ തന്നെ പൗരാണികത്വവും അപ്പോസ്തോലിക പിന്തുടർച്ചയുമുള്ളതാണ് അന്ത്യോഖ്യാ സഭയെന്ന് അവർ തിരിച്ചറിഞ്ഞു. തുടർന്ന് 1888-ൽ മലങ്കര സഭവഴി പാദ്രെ അൽവാറീസിന് മേല്പട്ട സ്ഥാനം നൽകുവാൻ അന്ത്യോഖ്യാ പാത്രിയർക്കീസ് മാർ ഇഗ്നാത്തിയോസ് പത്രോസ് ത്രിതീയൻ അനുവാദം നൽകി. ഇതനുസരിച്ച് മേല്പട്ടസ്ഥാനം സ്വീകരിക്കുവാൻ പാദ്രെ അൽവാറീസും സംഘവും 1889-ൽ കോട്ടയത്തെത്തി.

പാദ്രെ അൽവാറീസിന് ഫലപ്രദമായി തന്റെ ആശയങ്ങൾ അവതരിപ്പിക്കുവാൻ പ്രാവീണ്യമുണ്ടായിരുന്നു. 1888 ൽ കേരളത്തിലെത്തിയ അദ്ദേഹത്തെപ്പറ്റി സമകാലീനനും റോമോ-സുറിയാനി വൈദീകനുമായ പാലാക്കുന്നേൽ മത്തായി ശുദ്ധ മറിയം കത്തനാർ (Fr Mathew of St. Mary) വർണ്ണിക്കുന്നത് ഇപ്രകാരമാണ്.

“...ഈ പട്ടക്കാരനെ ഇതിനുമുമ്പ് കഴിഞ്ഞ ചിങ്ങമാസത്തിൽ ഇവിടങ്ങളിൽവന്നു ബ. നിധീരിക്കൽ മാണിക്കത്തനാരുമായി ചങ്ങനാശെരി ആലപ്പുഴ പുളിങ്കുന്ന് മുതലായ പള്ളികളിലും പ്രത്യേകം മാന്നാനത്തു ഗുവേന്തകളിലും വന്നു പലരോടും അന്ത്യോക്യാ സിംഹാസനത്തിന്റെ കൈവെപ്പുകളെക്കുറിച്ച് തർക്കിക്കുകയും കൈവെപ്പിന്റെ സ്ഥിരതയെ കാനോനാകളെ കൊണ്ടും മറ്റും അതിന്റെ ഉറപ്പിനെ സ്ഥിരപ്പെടുത്തി ചെയ്തിരിക്കുന്നു. മാന്നാനത്തെ ലത്തീൻ പടിച്ച മല്പാന്മാരായ ചില അച്ചന്മാരും ഈ പട്ടക്കാരന്റെ പഠനത്തിന്മേൽ വളരെ ആശ്ചര്യപ്പെട്ടതിനാൽ യൂറോപ്പിൽ കൂടെയും ഇതിനു ശരി അറിവുള്ള ഒരു പട്ടക്കാരനെ കിട്ടുക ഇല്ലാ എന്ന് വളരെ സമ്മതിച്ചു പറഞ്ഞിരിക്കുന്നു...”

പിൽക്കാലത്ത് ദീർഘമായ തന്റെ പഠനങ്ങളെ ക്രോഡീകരിച്ച് റോമാപാപ്പായുടെ സാർവത്രിക അധികാരവാദത്തെ ഖണ്ഡിച്ചുകൊണ്ട് A Supermacia Universal na Egreja do Christo എന്നൊരു കൃതി ഇദ്ദേഹം പോർട്ടുഗീസ് ഭാഷയിൽ പ്രസിദ്ധീകരിച്ചു. അദ്ദേഹം തന്നെ The Universal Supremacy in the Church of Christ എന്ന പേരിൽ സ്വന്തം കൈപ്പടയിൽ തയാറാക്കിയ ഇതിന്റെ ഇംഗ്ലീഷ് പരിഭാഷ 2020-ൽ എം.ഒ.സി. പബ്ലിക്കേഷൻസ്, പൈതൃകം; മലങ്കരസഭാ സാഹിതീ സരണി പദ്ധതിയിൽ ഉൾപ്പെടുത്തിയാണ് ആദ്യമായി പ്രസിദ്ധീകരിച്ചത്.

എന്നാൽ മേല്പട്ട വാഴ്ചയ്ക്ക് അപ്രതീക്ഷിതമായ ഒരു പ്രതിസന്ധി ഉടലെടുത്തു. പണ്ഡിതനും അക്ഷീണ പരിശ്രമശാലിയുമായ പാദ്രെ അൽവാറീസ് മെത്രാനായാലുള്ള അപകടം റോം തിരിച്ചറിഞ്ഞു. കോട്ടയത്തെ റോമൻ കത്തോലിക്കാ മെത്രാൻ ചാൾസ് ലവീഞ്ഞ് (Charles Lavigne, S.J.), മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിനെ മേല്പട്ട സ്ഥാനാരോഹണത്തിൽ നിന്നും തടയുവാൻ ഡാരസായിപ്പിനെ ഇടപെടുവിച്ചു. റോമൻ കത്തോലിക്കനായ ജെയിംസ് ഡാര, മാർ ദീവന്നാസ്യോസിന്റെ ഉറ്റ സുഹൃത്തും എം. ഡി. സെമിനാരി തോപ്പ് വാങ്ങുവാൻ ഭീമമായ തുക കടമായും സംഭവനയായും നൽകിയിട്ടുള്ള വ്യക്തിയുമായിരുന്നു. അദ്ദേഹത്തിന്റെ അഭ്യർത്ഥന നിഷേധിക്കുവാൻ മാർ ദീവന്നാസ്യോസിന് സാദ്ധ്യമായിരുന്നില്ല. തന്ത്രജ്ഞനായ അദ്ദേഹം സ്ഥാനാരോഹണ ചുമതല പ. പരുമല തിരുമേനിയടക്കം മറ്റു മൂന്നു മെത്രാന്മാരെ ഏല്പിച്ചശേഷം താൻ പട്ടം കൊടുക്കുകയില്ല എന്ന് ജെയിംസ് ഡാരയ്ക്ക് മറുപടി അയച്ചു.

ഇതനുസരിച്ച് പാദ്രെ അൽവാറീസിനൊപ്പം വന്ന നാലു സെമിനാരി വിദ്യാർത്ഥികൾക്ക് പ. പരുമല തിരുമേനി 1889 മെയ് 13-ന് പഴയ സെമിനാരിയിൽവെച്ച് പൂർണ്ണ ശെമ്മാശ പട്ടവും പിറ്റേന്ന് കശ്ശീശാ പട്ടവും നൽകി. അതേവർഷം ജൂലൈ 27-നു അദ്ദേഹം തന്നെ പാദ്രെ അൽവാറീസിനെ റമ്പാൻ സ്ഥാനത്തേയ്ക്ക് ഉയർത്തി. 1889 ജൂലൈ 29-ന് പഴയ സെമിനാരിയിൽവെച്ച് പ. പരുമല തിരുമേനി, കടവിൽ മാർ അത്താനാസ്യോസ്, മുറിമറ്റത്തിൽ മാർ ഈവാനിയോസ് എന്നിവരുടെ സഹകരണത്തോടെ പാദ്രെ അൽവാറീസിനെ മാർ യൂലിയോസ് എന്ന സ്ഥാനനാമത്തോടെ മെത്രാപ്പോലീത്താ സ്ഥാനത്തേയ്ക്ക് ഉയർത്തി. ബ്രിട്ടീഷ് ഇന്ത്യ, ഗോവ, സിലോൺ ഇടവകകളുടെ മെത്രാനായി നിയമിക്കപ്പെട്ട അദ്ദേഹത്തിനും കൂടയുള്ളവർക്കും അവർ പിന്തുടരുന്ന ലത്തീൻ ക്രമങ്ങളും വി. കുർബാനയ്ക്ക് പുളിപ്പില്ലാത്ത അപ്പവും (പത്തീറാ) ഉപയോഗിക്കുവാൻ അനുവാദവും ഉണ്ടായിരുന്നു. സ്ഥാനാരോഹണത്തിൽ മാർ ദീവന്നാസ്യോസ് പങ്കെടുത്തുമില്ല.

തുടർന്നുള്ള വർഷങ്ങൾ മാർ അൽവാറീസിനു കഠിനാദ്ധ്വാനത്തിന്റെയും പീഡകളുടേയുമായിരുന്നു. ശ്രീലങ്കയിലും തമിഴ് നാട്ടിലുമായി അനേകായിരങ്ങൾ മാർ അൽവാറീസിനോടൊപ്പം ചേർന്നു. അനേകം പള്ളികളും സ്ഥാപിക്കപ്പെട്ടു. പക്ഷേ പണച്ചുരുക്കവും



വൈദീകരുടെ അഭാവവും മാർ അൽവാറീസിനെ കഠിനമായി അലട്ടി. ഇതോടൊപ്പം ഗോവയിലും ബ്രിട്ടീഷ് ഇന്ത്യയിലും അദ്ദേഹവും അദ്ദേഹത്തോടൊപ്പമുള്ള വൈദീകരും കഠിനമായി പീഡിപ്പിക്കപ്പെട്ടു.

തീവ്ര ദേശീയവാദിയും കടുത്ത രാജ്യഭക്തനുമായിരുന്നു മാർ അൽവാറീസ്. തന്റെ ഗോവൻ ദേശീയത മുറുകെപ്പിടിച്ച് മാതൃരാജ്യത്തുതന്നെ പ്രവർത്തനം തുടർന്ന അദ്ദേഹത്തെ റോമൻ കത്തോലിക്കാ അധികാരികൾ നിരന്തരം വേട്ടയാടി. അറസ്റ്റും പീഡനവും തടവും മർദ്ദനവും തുടരെയുണ്ടായി. നിയമവും നീതിന്യായ വ്യവസ്ഥയും മാർ അൽവാറീസിന് തികച്ചും അനുകൂലമായിരുന്നു. ഗോവയിലെ റോമൻ കത്തോലിക്കാ ആർച്ച്ബിഷപ്പ് ചില സർക്കാർ ഉദ്യോഗസ്ഥരുടെ സഹായത്തോടെയാണ് അദ്ദേഹത്തിനെതിരെ പീഡനം അഴിച്ചുവിട്ടത്. അക്രമങ്ങൾ സഹിക്കാവാത്ത സാഹചര്യത്തിൽ ഗോവയോട് ചേർന്നുകിടക്കുന്ന ബ്രിട്ടീഷ് ഭരണപ്രദേശമായ കാസിൽ റോക്കിൽ (Castle Rock) അഭയം തേടുവാനും ബ്രിട്ടീഷ് പൗരത്വം സ്വീകരിക്കുവാനും അദ്ദേഹം നിർബന്ധിതനായി. എങ്കിലും മാതൃരാജ്യത്തോടുള്ള കൂറോ അവിടുത്തെ പ്രവർത്തനങ്ങളോ അവസാനിപ്പിയ്ക്കാൻ അദ്ദേഹം തയാറായില്ല. ഇടയ്ക്ക് ഗോവയിലെത്തിയ മാർ അൽവാറീസിനെ 1906 ജനുവരി 24-ന് അകാരണമായി അറസ്റ്റ് ചെയ്ത് തുറുങ്കിലടച്ചു. മജിസ്രേട്ട് വിട്ടയിച്ചിട്ടും ബ്രിട്ടീഷ് സർക്കാർ ഇടപെട്ടാണ് അദ്ദേഹത്തിനു മോചനം ലഭിച്ചത്.

ഈ കറതീർന്ന ദേശീയബോധമാണ് മാർ അൽവാറീസിനെ പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്തായോടൊപ്പം ഉറച്ചു നിൽക്കാൻ പ്രേരിപ്പിച്ചത്. മലങ്കര സഭയുടെ ലൗകീകാധികാരം തീറെഴുതി കൊടുക്കാൻ വിസമ്മതിച്ചതിനെത്തുടർന്ന് 1911 ഇടവം 18-ന് പ. വട്ടശ്ശേരിൽ തിരുമേനിയെ അന്ത്യോഖ്യാ പാത്രിയർക്കീസ് ഇഗ്നാത്തിയോസ് അബ്ദുള്ളാ ദ്വിതീയൻ നിയമവിരുദ്ധമായി മുടക്കി. ഇതിനെത്തുടർന്ന് മുടക്കിനെ നിരാകരിച്ചും മലങ്കര മെത്രാപ്പോലീത്തായ്ക്ക് പിന്തുണ പ്രഖ്യാപിച്ചും ഒരു പരസ്യക്കത്ത് മുറിമറ്റത്തിൽ മാർ ഈവാനിയോസുമായി ചേർന്ന് 1911 ജൂൺ 15-മാർ അൽവാറീസ് പുറപ്പെടുവിച്ചതിനു പിമ്പിൽ സമാനമായ ദേശീയബോധത്തിന്റെ പശ്ചാത്തലമുണ്ട്.

മാർ അൽവാറീസ് തന്റെ ഉറച്ച ഓർത്തഡോക്സ് നിലപാടിൽത്തന്നെ തുടർന്നു. പരിമിതമായി മാത്രമാണ് ആളും അർത്ഥവും നൽകി അദ്ദേഹത്തെ സഹായിക്കാൻ മലങ്കരസഭയ്ക്ക് സാധിച്ചത്.

1923 സെപ്റ്റംബർ 23-ന് അന്റോണിയോ ഫ്രാൻസിസ്കോ സേവ്യർ അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ ഗോവയിലെ റായിബന്ദർ ആശുപത്രിയിൽ വെച്ച് കാലം ചെയ്തു. ഓർത്തഡോക്സ് വൈദീകരുടെ അഭാവത്താൽ ചീഫ് ജസ്റ്റിസിന്റെ നേതൃത്വത്തിൽ പൗരപ്രമുഖർ മുൻകൈയെടുത്ത് വമ്പിച്ച വിലാപയാത്രയായി ഗോവയിലെ മുൻസിപ്പൽ ശ്മശാനത്തിൽ സംസ്ക്കരിച്ചു.

മാർ അൽവാറീസിന്റെ വിശ്വാസ സ്ഥിരതയെപ്പറ്റി പ. വട്ടശ്ശേരിൽ തിരുമേനി 1924 ഏപ്രിൽ 24-ന് ഞായറാഴ്ച കോട്ടയം മാർ എലിയാ ചാപ്പലിൽ (ഇപ്പോൾ കത്തീഡ്രൽ) വി. കുർബാനമദ്ധ്യേ നടത്തിയ പ്രസംഗത്തിൽ ഇപ്രകാരം സാക്ഷിക്കുന്നു

"...നമ്മുടെ അൽവാറീസു മെത്രാച്ചനെ നിങ്ങൾ അറിയുമല്ലോ. അദ്ദേഹം മരിച്ചിട്ട് ഏതാനും മാസങ്ങൾ മാത്രമേ ആയുള്ളൂ. തൊണ്ണൂറിലധികം വയസ്സു ചെന്നാണ് അദ്ദേഹം മരിച്ചത്. അദ്ദേഹം താൻ പിടിച്ചിരുന്ന വിശ്വാസത്തിൽ നല്ല ഉറപ്പുള്ളവനായിരുന്നു. അദ്ദേഹം ആയുസ്സിന്റെ ഒടുവിൽ താമസിച്ചിരുന്നത് ഗോവാ പട്ടണത്തിൽ ആയിരുന്നു. അവിടെ അദ്ദേഹത്തിന്റെ വിശ്വാസത്തിൽ ഉൾപ്പെട്ട വേറെ ആരും ഉണ്ടായിരുന്നില്ല. ചുറ്റും റോമാക്കാർ ആയിരുന്നു ഹിന്ദുക്കളിലും ഉദ്യോഗസ്ഥന്മാരിലും വലിയ ആളുകൾ അദ്ദേഹത്തിന്റെ സ്നേഹിതന്മാരായി ഉണ്ടായിരുന്നു. അവരോടു മരണത്തിനുമുമ്പ് അദ്ദേഹം ഇപ്രകാരം പറഞ്ഞിരുന്നു. "ഞാൻ എന്റെ മരണക്കിടക്കയിൽ കിടക്കുമ്പോൾ വല്ല റോമാപട്ടക്കാരും വന്ന് എന്നോടു എന്റെ വിശ്വാസം ഉപേക്ഷിക്കണമെന്നോ ഒക്കെ ഗുണദോഷിക്കുമായിരിക്കും. എന്റെ ക്ഷീണം കൊണ്ടോ മറ്റു വിധത്തിലോ ഞാൻ എന്റെ തല അനക്കുകയോ മാറ്റുകയോ ചെയ്തു എന്നു വരാം. അതു കണ്ടിട്ട് അവർ പറഞ്ഞതിനെ ഞാൻ സമ്മതിച്ചിരിക്കുന്നു എന്നു ഘോഷിച്ചു തുടങ്ങും. അങ്ങനെ വരാതെയിരിക്കാൻ നിങ്ങളെ സാക്ഷിയാക്കി ഇപ്പോൾ തന്നെ ഇതു പറയുന്നതാകുന്നു ഞാൻ എന്റെ വിശ്വാസത്തെ ഒരിക്കലും മരണക്കിടക്കയിൽ പോലും ഉപേക്ഷിക്കുകയില്ല. അങ്ങനെ ഉപേക്ഷിക്കുന്നതായി ആരെങ്കിലും പറഞ്ഞാൽ അത് തെറ്റാണെന്നുള്ളതിനു നിങ്ങൾ സാക്ഷികളാകുന്നു." അദ്ദേഹത്തിന്റെ വിശ്വാസം എത്ര ഉറപ്പുള്ളതായിരുന്നുവെന്നു നിങ്ങൾ മനസ്സിലാക്കുവിൻ..."

1979-ൽ മാർ അൽവാറീസിന്റെ ഭൗതികാവശിഷ്ടങ്ങൾ ഗോവാ സെ. മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിലേയ്ക്കു മാറ്റി സ്ഥാപിച്ചു. 2015-ൽ മാർ അൽവാറീസിനേയും അദ്ദേഹത്തിന്റെ സഹയാത്രികനും ബ്രഹ്മവാറിലെ കൊങ്കിണി സമൂഹത്തെ ഓർത്തഡോക്സ് വിശ്വാസത്തിൽ ഉറപ്പിച്ചു നിർത്തിയ ഇടയനുമായ പാദ്രെ നൊറോണായേയും പ. ബസേലിയോസ് പൗലൂസ് ദ്വിതീയൻ കാതോലിക്കാ, പ്രാദേശിക പരിശുദ്ധന്മാരായി (Blessed) പ്രഖ്യാപിക്കുകയും പുതുക്കിപ്പണിത ബ്രഹ്മവാർ കത്തീഡ്രലിന്റെ ഉപത്രോണോസുകൾ അവരുടെ നാമത്തിൽ സ്ഥാപിക്കുകയും ചെയ്തു.

മാർ അൽവാറീസിന്റെ പ്രവർത്തന മേഖലയേക്കാൾ വളരെ വിപുലമായിരുന്ന ഫിലിപ്പൈൻസിലെ സ്വതന്ത്ര കത്തോലീക്കാ പ്രസ്ഥാനത്തിന് അദ്ദേഹത്തെപ്പോലെയോ പാദ്രെ നൊറോണായെപ്പോലയോ ഒരു നേതാവിനെ ലഭിച്ചില്ല. മലങ്കരസഭപോലെ അപ്പോസ്തോലിക പാരമ്പര്യമുള്ള ഏതെങ്കിലും സഭയുമായി ബന്ധം ഉണ്ടാക്കിയുമില്ല. പിൽക്കാലത്ത് അവർ നിയമാനുസൃത കൈവപ്പുള്ള ഏതെങ്കിലും മെത്രാന്റെ സഹകരണം കൂടാതെ സ്വയം തങ്ങൾക്ക് മെത്രാന്മാരെ വാഴിച്ചു. ഇന്ന് ലക്ഷക്കണക്കിന് അംഗങ്ങളുള്ള LaIglesia Filipina Independiente, സങ്കീർണ്ണമായ ഒരു പ്രൊട്ടസ്റ്റന്റ് വേദശാസ്ത്രം പിന്തുടരുന്ന അപ്പോസ്തോലിക പിന്തുടർച്ചയില്ലാത്ത ഒരു സമൂഹമാണ്.

വൈദീകരേയും കുറച്ചു സാമ്പത്തിക സഹായവും നൽകി മലങ്കര സഭ പിന്തുണച്ചിരുന്നെങ്കിൽ മാർ അൽവാറീസ് മിഷൻ



# കൊഹിമ കേരള ക്രിസ്ത്യൻ ചർച്ച് കൽക്കട്ടാ ഭദ്രാസനത്തിന് കൈമാറി

**ഫാ.ഡോ.പി.എസ്.വർഗ്ഗീസ്, ദിമാപ്പൂർ**

ഇന്ത്യൻ ഉപഭൂഖണ്ഡത്തിന്റെ വടക്കു-കിഴക്ക് ഭാഗം 1971-ലെ പാകിസ്ഥാൻ യുദ്ധത്തോടുകൂടെ രൂപീകൃതമായ ബംഗ്ലാദേശ്, ഇന്നത്തെ മ്യാന്മാർ, ചൈന, ഭൂട്ടാൻ, നേപ്പാൾ എന്നീ രാജ്യങ്ങളു മായി അതിർത്തി പങ്കിടുന്ന ഏഴ് സഹോദരി മാർ (Seven Sisters) എന്നാണ് അറിയപ്പെടുന്നത്. അഭ്യസ്ത വിദ്യരായ മലയാളികൾ 1963, ഡിസംബർ 1-ന് രൂപീകൃതമായ ഈ സംസ്ഥാനത്തെ ഗവൺമെന്റ് തസ്തികകളിൽ സിംഹഭാഗവും കൈയ്യാളുന്ന കാലഘട്ടത്തിൽതന്നെ, ആരാധന ജീവിതം വ്രതമാക്കിയ സുറിയാനി ക്രിസ്ത്യാനികൾ നാഗാലാന്റിന്റെ പലഭാഗത്തും തങ്ങളുടേതായ പൈതൃകം നിലനിർത്തി ഭവനങ്ങളിലെ ആരാധന നിലനിർത്തിപ്പോരുന്നു.

ഉത്തര ഭാരത മിഷണറിയും, വിദ്യാഭ്യാസ വിചക്ഷണനുമായ ഭാഗ്യ സ്മരണാർഹനായ ഡോ. സ്തേഫാനോസ് മാർ തേവോദോസ്യോസ് തിരുമേനിയാൽ 1980 കളിൽ. ദീമാപ്പൂർ ആസ്ഥാനമാക്കി ദേവാലയവും, അതിനോട് ചേർന്ന് ചെറിയ രീതിയിൽ സ്കൂളും സ്ഥാപിച്ചു.

1979-1980 കളിൽ ഭാഗ്യ സ്മരണീയനായ മലങ്കര സഭാരത്നം, ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി കൽക്കട്ടാ ഭദ്രാസനത്തിന്റെ ഭാഗമായിത്തീർന്ന നാഗാലാന്റിന്റെ തലസ്ഥാനമായ കൊഹിമ സന്ദർശിക്കുകയും, ചിതറിപ്പാർത്തിരുന്ന സുറിയാനി ക്രിസ്ത്യാനികളെ ഏകോപിപ്പിക്കുകയും, കോൺഗ്രിഗേഷന് തുടക്കം കുറിക്കുകയും ചെയ്തു. അതേ കാലയളവുകളിൽ ബഹുമാന്യനായ ഗീവർഗ്ഗീസ് (പിന്നീട് ബഥനിയിൽ കബറടങ്ങി) അച്ചൻ അഭിവന്ദ്യ സ്തേഫാനോസ് മാർ തേവോദോസ്യോസ് തിരുമേനിയുടെ കല്പന പ്രകാരം, വളരെ ക്ലേശങ്ങൾ സഹിച്ച് നാഗാലാന്റിലെ പല പ്രദേശങ്ങളിലുമുള്ള വിശ്വാസികളെ തേടിപ്പിടിച്ചു വിശുദ്ധ കുർബ്ബാന അർപ്പിച്ചു പോന്നു.

**1. കോഹിമ കോൺഗ്രിഗേഷൻ സ്ഥാപനം**

1981-ൽ മാർത്തോമാ സഭയിലെ ഈശോ മാർ തീമോത്തിയോസ് തിരുമേനിയാണ് കേരള ക്രിസ്ത്യൻ ചർച്ച്, കൊഹിമ (KCCK) ദേവാലയം കൂദാശ ചെയ്തത്. എന്നാൽ നവീകരിച്ച ദേവാലയം അഭിവന്ദ്യ ഡോ. ഗീവർഗീസ് മാർ കൂറിലോസ് തിരുമേനിയാൽ 2009-ൽ കൂദാശ ചെയ്യപ്പെട്ടു. പിന്നാലെ ഭദ്രാസന മെത്രാപ്പോലീത്തയായി ചുമതലയേറ്റ ഡോ. ജോസഫ് മാർ ദിവന്നാസ്യോസ് തിരുമേനിയുടെ നി രന്തരമായ പരിശ്രമത്തിനോടുവിൽ 2022 ജൂലൈ മാസം 24, ഞായറാഴ്ച വിശുദ്ധ കുർബ്ബാനാനന്തരം പ്രസ്തുത ദേവാലയവും, പാഴ്സണേജും കൽക്കട്ടാ ഭദ്രസനാധിപൻ അഭിവന്ദ്യ ഡോ.ജോസഫ് മാർ ദിവന്നാസ്യോസ് തിരുമേനി. കൽക്കട്ടാ ഭദ്രാസന സെക്രട്ടറി വന്ദ്യ തോമസ് റമ്പാൻ, വികാരി ഫാ.ഡോ. പി.എസ്.വർഗീസ്, കേരള ക്രിസ്ത്യൻ ചർച്ച് പ്രസിഡന്റ്, ശ്രീ.ജോർജ് എബ്രഹാം, സെക്രട്ടറി, ശ്രീ. എബി ചാക്കോ, ട്രഷറാർ, ശ്രീ. ജോയി കൊച്ചുമ്മൻ എന്നിവരുടെ സാന്നിധ്യത്തിൽ രേഖകൾ ഒപ്പുവച്ച് കൽക്കട്ടാ ഭദ്രാസനത്തോട് ചേർത്തു.

**2. പുതിയ കാൽവെപ്പ്**

(St.Thomas Mission Society ,Reg.No-HOME/SRC-6028)

2009 മുതൽ നാഗാലാന്റിലെ മിഷണറി പ്രവർത്തനങ്ങൾക്ക് പുതിയ ഊടും, പാവും പകർന്നത് അഭിവന്ദ്യ ഡോ. ജോസഫ് മാർ ദിവന്നാസ്യോസ് തിരുമേനിയുടെ ദീർഘവീക്ഷ ണത്തിലും, ചടുലമായ ചില ചുവടുവെപ്പുകളിലുമായിരുന്നു. 2011-ൽ ദിമാപ്പൂർ മാർ ഗ്രീഗോറിയോസ് പള്ളിയുടെ വികാരിയും, എംജിഎം സ്കൂൾ പ്രിൻസിപ്പലുമായിരുന്ന ബഹുമാന്യനായ ഫാ.ഡോ. ജോഷി വർഗ്ഗീസിന്റെ അക്ഷീണ പരിശ്രമഫലമായി, അഭിവന്ദ്യ ദിവന്നാസ്യോസ് തിരുമേനി പ്രസിഡന്റായി സെന്റ്.തോമസ് മിഷൻ സൊസൈറ്റി (HOME SRC-6028) രൂപീകൃതമായി. ദീമാപ്പൂർ കേന്ദ്രമാക്കിയ ഈ മിഷൻ സൊസൈറ്റി പിന്നീട് നാഗാലൻറ്റിലെ വിദ്യാഭ്യാസ-സാമൂഹ്യ-മിഷൻ പ്രവർത്തനങ്ങളെ ഏകോപിപ്പിച്ചുപോരുന്നു പിന്നാലെ 2012-ൽ ദിമാപ്പൂർ, കൊഹിമ പള്ളികളുടെ വികാരിയും, എംജിഎം സ്കൂൾ പ്രിൻസിപ്പാളുമായ ലേഖകന്റെ കാലഘട്ടത്തിൽ വിദ്യാഭ്യാസ, സാമൂഹ്യ, സേവന മേഖലകളിൽ നാഗാലാന്റിലെ മിഷണറി പ്രവർത്തനങ്ങളെ ഒരു കുടക്കീഴിലാക്കുകയും, അഭിവന്ദ്യ ഇടവക മെത്രാ പ്പോലീത്തായുടെ നിർദ്ദേശനുസണം, കൊഹിമ പള്ളി ഭദ്രസനത്തോട് ചേർത്ത് കൊഹിമ മിഷൻ പ്രവർത്തനങ്ങൾക്ക് രൂപരേഖ തയ്യാറാക്കുകയും ചെയ്തു പോന്നു.

**3. കൊഹിമ മിഷന്റെ ഭാവി പരിപാടികൾ**

തന്റെ മുൻഗാമി ഉത്തര ഭാരത മിഷണറി അഭിവന്ദ്യ ഡോ.സ്തേഫാനോസ് മാർ തേവോദോസ്യോസ് തിരുമേനി തുടങ്ങിവച്ച വിദ്യാഭ്യാസ, ആതുര ശുശ്രൂഷ, സാമൂഹ്യ ഉന്നമന, മിഷനുകളെ ഏകോപിപ്പിക്കുകയും, കാലിക പ്രസക്തമായി സാമൂഹികോന്നമനം ലാക്കാക്കി പുതിയ ദിശാബോധം നൽകുകയും ചെയ്യാൻ പുതിയ കർമ്മപദ്ധതികളെ രൂപപ്പെടുത്തുകയും ചെയ്യാൻ പുതിയ കൊഹിമ മിഷന് രൂപ ഭാവങ്ങൾ നെയ്യുന്ന ഒരു സ്ഥാപനമായി കൊഹിമ കേരള ക്രിസ്ത്യൻ മിഷൻ പള്ളി രൂപപ്പെടുത്താൻ സെന്റ് തോമസ് മിഷൻ സോസൈറ്റിയുടെ പുതിയ ഭാരവാഹികളെ അതിന്റെ പ്രസിഡന്റ് കൂടിയായ അഭിവന്ദ്യ ദിവന്നാസ്യോസ് തിരുമേനി ചുമതലപ്പെടുത്തി. അനധിവിദൂര ഭാവിയിൽ തദ്ദേശ വാസികളെ ഉൾപ്പെടുത്തിയൊരു ഓർത്തഡോക്സ് ആരാധന സമൂഹവും, ക്രിയാത്മകമായ സാമൂഹ്യ പ്രതിബദ്ധതയുള്ള സമൂഹവുമാക്കാനുള്ള ദൈവാശ്രയത്തിലാണ് കൊഹിമ മിഷൻ ദൈവത്തിൽ ശരണപ്പെടുന്നത്. ഏവരുടെയും പ്രാർത്ഥനാപൂർവ്വമായ കൈത്താങ്ങലുകൾ പ്രതീക്ഷിക്കുന്നു.

---

ഇന്ന് തമിഴ്നാട്ടിലെ ഏറ്റവും വലിയ രണ്ടാമത്തെ സഭയായേനെ. പക്ഷേ നാടുവിടാനുള്ള വിമുഖതയും ഭാഷാ പരിമിതിയും മൂലം വൈദീകർ ലഭ്യമായില്ല. ഇത്തരം സുവിശേഷീകരണ പ്രവർത്തനങ്ങൾക്കായി വിഭാവനം ചെയ്ത സന്യാസപ്രസ്ഥാനങ്ങൾ സ്ഥാപന ലക്ഷ്യത്തിൽനിന്നും വ്യതിചലിച്ചതിനാൽ അവിടെ നിന്നും സഹായമൊന്നും ഉണ്ടായില്ല. ആത്യന്തികമായി ബ്രഹ്മവാർ സമൂഹം മാത്രം ശേഷിച്ചു. അത്രയെങ്കിലും വിജയിക്കുവാൻ മാർ അൽവാറീസിനും പാദ്രെ നൊറോണായ്ക്കും സാധിച്ചു.

പരിശുദ്ധ മാർ അൽവാറീസ് വധിക്കപ്പെട്ടില്ല. അതിനാ ൽ അദ്ദേഹം സഹദാ രക്തസാക്ഷി എന്ന സ്ഥാനത്തിന് അനർഹനാണ്. പക്ഷേ തന്റെ രാജ്യസ്നേഹത്തിനും മതവിശ്വാസത്തിനുമായി അതിവൃദ്ധതയിൽ താൻ കാലംചെയ്ത 87-ാം വയസുവരെ നിരന്തരം കായികമായിവരെ വേട്ടയാടപ്പെട്ട അദ്ദേഹം മൗദ്യോനാ - പീഡിതൻ - എന്ന പദവിക്ക് തികച്ചും യോഗ്യനാണ്. ഇന്ന് മാർ അൽവാറീസ് നവോത്ഥാന നായകനായി ഗോവാ യൂണിവേഴ്സിറ്റി പാഠപുസ്തകങ്ങളിൽ ഇടം നേടിയിട്ടുണ്ട്. തലക്കെട്ടിലെ അദ്ദേഹം ആരായിരുന്നു? എന്ന ചോദ്യത്തിന്റെ ഉത്തരം ഇതൊക്കെയാണ്

FIRST DEATH ANNIVERSARY
01-09-2022

DOB
18-12-1951



DOD
01-09-2021

*In Loving Memory of our Dearest "Amma"*

**Mrs. Laila Abraham**
**Punnakuttathil House**
**Chandanappally P.O., Pathanamthitta**

By Sorrowing Family

## വാർഷിക സമ്മേളനവും കുടുംബ സംഗമവും

സ്ലീബാദാസ സമൂഹം 98 – മത് വാർഷിക സമ്മേളനവും കുടുംബ സംഗമവും 2022 സെപ്തംബർ 14 ബുധനാഴ്ച പരുമല സെമിനാരിയിൽ നടക്കും. രാവിലെ 7.30 ന് സ്ലീബാദാസ സമൂഹം അധ്യക്ഷൻ അഭി. ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത വി.കുർബാന അർപ്പിക്കും. 9മണിക്ക് പതാക ഉയർത്തും. പ്രഭാത ഭക്ഷണത്തിനും രജിസ്ട്രേഷനും ശേഷം 10.15ന് ഫാ.ജോൺ ടി വർഗീസ് കുളക്കടയുടെ നേതൃത്വത്തിൽ കുടുംബ സംഗമം നടക്കും. തുടർന്ന് 11.30 ന് പൊതുസമ്മേളനം ആരംഭിക്കും. പ്രാരംഭപ്രാർത്ഥന, സ്ഥാപക പിതാവിനെ അനുസ്മരിക്കൽ ഇവയ്ക്കു ശേഷം ജനറൽ സെക്രട്ടറി ഫാ.സോമു കെ സാമുവൽ സദസിന് സ്വാഗതമരുളും. ഗീവർഗീസ് മാർ കൂറീലോസ് മെത്രാപ്പോലീത്ത അധ്യക്ഷത വഹിക്കും. പരി. ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ സമ്മേളനം ഉത്ഘാടനം ചെയ്യും. അഭി.സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലീത്താ മുഖ്യ സന്ദേശം നൽകും. വാർഷിക റിപ്പോർട്ട് അവതരണത്തിനു ശേഷം വൈദിക ട്രസ്റ്റി റവ. ഫാ.ഡോ.തോമസ് വർഗീസ് അമയിൽ, അൽമായ ട്രസ്റ്റി ശ്രീ.റോണി വർഗീസ് എബ്രഹാം, പരുമല സെമിനാരി മാനേജർ വെരി. റവ. കെ വി പോൾ റമ്പാൻ , അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, അഡ്വ. ജിൻഷ ചാക്കോ എന്നിവർ ആശംസ പ്രസംഗങ്ങൾ നടത്തും. തുടർന്ന് പരി. കാതോലിക്കാ ബാവായുടെ 'സഹോദരൻ 'പദ്ധതിയിലൂടെ നിർമ്മിച്ച് നൽകുന്ന ഭവനത്തിന്റെ താക്കോൽ ദാനം പരിശുദ്ധ. കാതോലിക്കാ ബാവ നിർവ്വഹിക്കും. സഭാസ്ഥാനികളെ ആദരിക്കൽ, സ്കോളർഷിപ്പ് വിതരണം ഇവയ്ക്കു ശേഷം കൃതജ്ഞത, സ്നേഹവിരുന്ന് ഇവയോടെ 98-മത് വാർഷിക സമ്മേളനം അവസാനിക്കും എന്ന് ജനറൽ സെക്രട്ടറി ഫാ. സോമു കെ. ശാമുവേൽ അറിയിച്ചു.

**17–ാം ചരമ വാർഷികം**
**15–09–2022**



**2–ാം ചരമ വാർഷികം**
**09–09–2022**



**ടി. ജി. ജോർജ്ജ്** **ഏലിയാമ്മ ജോർജ്**

**ശാന്തിഭവൻ, പത്തനംതിട്ട**

*സന്തപ്ത കുടുംബാംഗങ്ങൾ*




കുടുംബ വിശേഷം 25

ജിജി ജോൺസൺ

# മാതാവിന്റെ പെരുന്നാളും ചില ചിന്തകളും...

കാനോനികമായി സഭ നിഷ്കർഷിച്ചിട്ടുള്ള ശൂനോയൊ നോമ്പും പരിശുദ്ധ മാതാവിന്റെ വാങ്ങിപ്പു പെരുന്നാളും സമുചിതമായി നാം ആചരിച്ചു. കാനോനികമല്ലെങ്കിലും ജനം ഏറ്റെടുത്തിരിക്കുന്ന എട്ടു നോമ്പും കഴിഞ്ഞിരിക്കുന്നു. ഈ ആചരണങ്ങളെല്ലാം നമുക്കെന്താണ് സമ്മാനിക്കുന്നത്? ആശ്വാസം തേടുന്ന മനസ്സുകൾക്ക് അവരുടെ ആവശ്യങ്ങളും ആവലാതികളും ആകുലതകളും ഇറക്കി വെക്കാനുള്ള ഒരിടമാണ് മാതാവിന്റെ സന്നിധി. എന്നാൽ പ. അമ്മ എന്തു സ്വാധീനമാണ് ഈ നോമ്പാചരണം വഴി എന്റെ ജീവിതത്തിലുണ്ടാക്കിയത് അമ്മയുടെ ജീവിതം ഏതു വിധത്തിലാണെന്നെ സ്വാധീനിച്ചത് എന്ന് ഓരോ വ്യക്തിയും ചിന്തിക്കേണ്ടതല്ലേ? ദൈവമാതാവ് തന്റെ ജീവിതത്തിലൂടെ വരച്ചു കാട്ടി തന്ന ഗുണങ്ങൾ അല്പമായെങ്കിലും ജീവിതത്തിൽ പേറുന്നില്ലായെങ്കിൽ ഈ നോമ്പാചരണം അർത്ഥശൂന്യവും അമ്മയെ കേവലം ആവശ്യങ്ങളുടെ നടത്തിപ്പുകാരിയായി തരം താഴ്ത്തുകയുമല്ലേ നാം ചെയ്യുന്നത്?

ഗബ്രിയേൽ മാലാഖയുടെ അറിയിപ്പിന്റെ സമയത്തുള്ള മാതാവിന്റെ പ്രതികരണം ഓരോ സ്ത്രീയും മാതൃകയാക്കേണ്ടതാണ്. ദുർഗ്രഹവും നടക്കാൻ സാധ്യതയില്ലെന്ന് തോന്നിപ്പിക്കുന്നതുമായ കാര്യങ്ങളാണ് മാലാഖ അറിയിച്ചത്. എന്നാൽ മാതാവ് തന്റെ മനസ്സിലുണ്ടായ സംശയങ്ങൾ ചോദിച്ച് സംശയനിവാരണം വരുത്തി. ദൈവഹിതമാണെന്ന് തിരിച്ചറിഞ്ഞ് തീരുമാനം അറിയിച്ചു. പലപ്പോഴും ചോദ്യങ്ങൾ ചോദിക്കുന്നവരെ അഹങ്കാരികളായും തന്റേടികളായും കാണുന്ന ഈ സമൂഹത്തിൽ ചോദ്യം ചോദിക്കാൻ പഠിപ്പിച്ച ആളാണ് മറിയം. ഇന്ന് പല സ്ത്രീകളും ചതിക്കപ്പെടുന്നത് തിരിച്ചു ചോദിക്കാനുള്ള ധൈര്യമില്ലായ്മകൊണ്ടാണ്. പ്രലോഭനങ്ങൾക്കും നിർബന്ധങ്ങൾക്കും വഴങ്ങി കൊടുത്ത് സ്വന്തം വ്യക്തിത്വവും നശിപ്പിച്ച് പെരുവഴിയാധാരമാകാതിരിക്കാൻ പെൺമക്കൾക്ക് ചൊല്ലി കൊടുക്കേണ്ട പാഠമാണ് മാതാവ് പഠിപ്പിച്ചത് ചോദ്യങ്ങൾചോദിക്കുക, സംശയനിവാരണം വരുത്തുക, വിവേകപൂർവ്വം ചിന്തിക്കുക, ദൈവഹിതം തിരിച്ചറിയുക.

കുഞ്ഞുങ്ങളെ വളർത്തുന്ന ഓരോ അമ്മമാർക്കും റോൾ മോഡലാണ്. പ. അമ്മ. ഒരു കുഞ്ഞിന് ജന്മം കൊടുത്തതു കൊണ്ട് മാത്രം അമ്മയാകില്ല. അതിന്റെ സുരക്ഷിതത്വവും, വളർച്ചയും, ആ കുഞ്ഞിൽ നിക്ഷേപിച്ചിട്ടുള്ള കഴിവുകൾ കണ്ടെത്തി അവയെ വളർത്തി ജീവിത പന്ഥാവിലേക്ക് തിരിച്ചു വിടുക എന്നതും ഓരോ അമ്മയിലും നിക്ഷിപ്തമായിട്ടുള്ള കർത്തവ്യമാണ്. ക്ലേശകരമായ സാഹചര്യത്തിലുള്ള പ്രസവശേഷം ഉടനെ തന്നെയാണ് തന്റെ കുഞ്ഞിന്റെ പ്രാണൻ സംരക്ഷിക്കാനായി അതിനെ മാറോടടുക്കി മിസ്രയിമിലേക്ക് പാലായനം ചെയ്യേണ്ടി വന്നത്. ആ ശിശുവിന്റെ ജീവൻ ആ മാതാപിതാക്കളുടെ കൈയിൽ സുരക്ഷിതമായിരുന്നു. ഇന്ന് ഭൂമിയിലേക്ക് പിറന്നു വീഴുന്ന എത്രയോ കുഞ്ഞുങ്ങൾ ഒരു സുരക്ഷിതത്വവും ലഭിക്കാതെ നശിച്ചു പോകുന്നു. ശാരീരികവും മാനസികവുമായ പീഡനങ്ങൾക്ക് വിധേയരാകുന്നവർ, അവഗണനയും തിരസ്കാരവും ഏറ്റുവാങ്ങേണ്ടിവരുന്നവർ, കുഞ്ഞുങ്ങളുടെ നന്മക്കെന്ന വ്യാജേന സ്വന്തം ആഗ്രഹം അവരിൽ അടിച്ചേൽപ്പിച്ച് അവർ ഒന്നിനും കൊള്ളാത്തവരായി മാറുന്നവർ തുടങ്ങി എത്ര ഉദാഹരണങ്ങൾ. ആ അമ്മ കുഞ്ഞിനെ വളർത്തിയത് ശാരീരിക വളർച്ചയോടൊപ്പം ബൗദ്ധികമായ വിജ്ഞാനവും കൊടുത്ത് ദൈവികമായ ബന്ധത്തിലും മനുഷ്യർക്ക് കൊള്ളാവുന്നവനുമായിട്ടാണ്. (Lk:2:52 ).

കൗമാരത്തിലേക്ക് പ്രവേശിച്ച യേശുവിനേയും കൊണ്ടാണ് മാതാപിതാക്കൾ പെസഹാപെരുന്നാളിനായി ദേവാലയത്തിലേക്ക് പോയത്. കാണാതെ പോയ മകനെ തിരഞ്ഞ് കണ്ടെത്തിയപ്പോൾ മാതാവ് തന്റെ ആകുലതയോടൊപ്പം അപ്പന്റെ വിഷമവും മകന് മനസിലാക്കി കൊടുക്കുന്നു. അപ്പനെ മക്കൾക്ക് ഒരമ്മ എങ്ങനെയാണ് മനസിലാക്കി കൊടുക്കുന്നത്? അപ്പന്റെ കരുതലിനെ കുറിച്ച് മക്കൾക്ക് മനസിലാക്കി കൊടുക്കുന്ന അമ്മയും അമ്മയെ ബഹുമാനിക്കുകയും കരുതുകയും ചെയ്യുന്ന അപ്പനേയും കണ്ട് വളരുന്ന മക്കൾ തീർച്ചയായും വീടിനും നാടിനും കൊള്ളാവുന്നവരാകും എന്നതിന് സംശയമില്ല.

കാനായിലെ കല്യാണ വീട്ടിൽ മാതാവിന്റെ നിരീക്ഷണപാടവവും അവസരത്തിനൊത്ത് സഹായിക്കാനുള്ള മനസ്സും ഏതൊരു സ്ത്രീയും പകർത്തിയെടുക്കേണ്ടതാണ്. സ്വന്തം കാര്യം മാത്രമല്ല മറ്റുള്ളവരുടെ പ്രതിസന്ധിയിൽ ഒരു കൈത്താങ്ങ് കൊടുക്കാനുള്ള ഉത്തരവാദിത്വം നമുക്കുണ്ട് എന്ന് പ.അമ്മ നമ്മെ പഠിപ്പിക്കുന്നു. മറ്റൊന്ന് അവിടെ അമ്മയും മകനും തമ്മിൽ നടത്തുന്ന ആശയവിനിമയമാണ്. അവരുടെ അടുപ്പവും പരസ്പര വിശ്വാസവും അത് വരച്ചു കാണിക്കുന്നു. തന്റെ മകന്റെ ദൗത്യം ആരംഭിക്കാൻ സമയമായി എന്ന് തിരിച്ചറിഞ്ഞ അമ്മ, അവനെ അതിലേക്കു നയിക്കുന്നു. സമയമായിട്ടില്ല എന്ന് സന്ദേഹം പ്രകടിപ്പിക്കുന്ന മകൻ അമ്മയുടെ വാക്കുകൾ ശിരസ്സാ വഹിക്കുന്നു. സ്വന്ത പ്രാണനിലൂടെ ഒരു വാൾ കടക്കുമെന്ന് നിശ്ചയമുണ്ടായിട്ടും ആശീർവാദിച്ച് എല്ലാ പിന്തുണയുമായി ആ അമ്മ കൂടെ നിൽക്കുന്നു. ഗബ്രിയേൽ മാലാഖയുടെ അറിയിപ്പിൽ ദൈവഹിതം തിരിച്ചറിഞ്ഞ മാതാവ് ഇവിടെ തന്റെ മകനെ മരണത്തിന് വിട്ടു കൊടുത്തു കൊണ്ട് ദൈവഹിതത്തിന് കീഴ്പ്പെടുന്നു. മകനെ, നീ ധൈര്യമായി പോകൂ..നിന്നോടൊപ്പം ഞാനുണ്ട് എന്ന് പറയാതെ പറയുന്ന ധൈര്യവതിയായ അമ്മ.

മാതാവിന്റെ ഈ ഗുണഗണങ്ങൾ സ്വായത്തമാക്കാൻ നാം ശ്രമിക്കുന്നില്ലെങ്കിൽ നോമ്പുകളും പെരുന്നാളുകളും വ്യർത്ഥമല്ലേ? ദൈവം തങ്ങളെ ഭരമേൽപിച്ച കുഞ്ഞിനെ യൗസേപ്പ് പിതാവിനൊപ്പം പ.മാതാവ് ദൈവഹിതത്തിനനുസരിച്ച് വളർത്തി അവന്റെ ദൗത്യം പൂപൂർത്തീകരിക്കാൻ കൂടെ നിന്നു. ആ തിരുകുടുംബമാകട്ടെ നമ്മുടെ മാതൃക.



# മരുഭൂമിയിലെ നീരുറവ

**St. Thomas Orthodox Congregation (STOC),**
**(Founded by H.G.L.L Dr.Gheevarghese Mor Osthathios in 1975)**

## ജീവകാരുണ്യസഹായം - 2022

ഭാഗ്യസ്മരണീയനായ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാൽ 1975 സെപ്റ്റംബർ 12-ാം തീയതി സ്ഥാപിതമായ **മണലാരണ്യത്തിലെ മാത്യ കോൺഗ്രിഗേഷൻ 2022** –ലെ ജീവകാരുണ്യ ധനസഹായങ്ങൾക്ക് അർഹരായവരിൽ നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു. **ചികിത്സാ സഹായത്തിന് ജാതിമത ഭേദമന്യേ ആർക്കും അപേക്ഷിക്കാം.** മറ്റു സഹായങ്ങൾ ഓർത്തഡോക്സു സഭാംഗങ്ങൾക്കു മാത്രം നൽകുന്നു. എല്ലാ സഹായങ്ങൾക്കും അടുത്തുള്ള ഓർത്തഡോക്സ് പള്ളി വികാരിയുടെ ശുപാർശ ഉണ്ടായിരിക്കണം.

**1. മാർ ഒസ്താത്തിയോസ് ചികിത്സാ ധനസഹായം MOSA:** ക്യാൻസർ, കിഡ്നി,ഹാർട്ട് സംബന്ധമായ രോഗങ്ങൾ ബാധിച്ച നിരാലംബരും സാധുക്കളുമായ രോഗികൾക്കായിരിക്കും ധന സഹായം നൽകുന്നത്.

**2. സ്നേഹ സ്പർശം** കുട്ടികൾ അനുഭവിക്കുന്ന വേദനകളെ മനസ്സിലാക്കി അവർക്ക് പ്രതീക്ഷയും മാതാപിതാക്കൾക്ക് ആശ്വാസവും നൽകുന്ന സഹായ പദ്ധതിയായ "സ്നേഹ സ്പർശം" കുഞ്ഞുങ്ങളിലെ അപൂർവ്വ രോഗങ്ങൾക്ക് തുടർചികിത്സയ്ക്ക് ആവശ്യമായ സാമ്പത്തിക സഹായം നൽകുന്നു.

ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് അതാത് പള്ളിവികാരിയുടെയും അല്ലാത്തവർക്ക് സമീപമുള്ള ഓർത്തഡോക്സ് പള്ളിവികാരിയുടെയും ശുപാർശ ഉണ്ടായിരിക്കണം. രോഗവിവരങ്ങൾ രേഖപ്പെടുത്തിയ, ചികിൽസിക്കുന്ന ഡോക്ടറുടെ ആറു (6) മാസത്തിനുള്ളിൽ വാങ്ങിയ ഒറിജിനൽ സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. **ഒറിജിനൽ സർട്ടിഫിക്കറ്റ് ഇല്ലാത്ത സാഹചര്യത്തിൽ മെഡിക്കൽ സർട്ടിഫിക്കറ്റിന്റെ കോപ്പി അപേക്ഷ ശുപാർശ ചെയ്യുന്ന വൈദികൻ സാക്ഷ്യപ്പെടുത്തി അയയ്ക്കേണ്ടതാണ്.**

**3. ശിലോഹാം ഗിവ് സൈറ്റ്** കാരുംമ്പാടിയിലെ മലങ്കര ഓർത്തഡോക്സ് സിറിയൻ ചർച്ച് മെഡിക്കൽ മിഷൻ കണ്ണാശുപത്രിയും ശാസ്താംകോട്ട മാർ തിയോഡോസിയൂസ് മെമ്മോറിയൽ മെഡിക്കൽ മിഷൻ ആശുപത്രിയും വഴിയായി **"ശിലോഹാം ഗിവ് സൈറ്റ്"** പ്രോജക്ടിലൂടെ അന്ധതാനിവാരണത്തിനുള്ള ചികിത്സ ലഭിക്കുന്നതാണ്.അർഹതപ്പെട്ടവർ മേൽപറഞ്ഞ ആശുപത്രികൾ സന്ദർശിക്കുക

**4. സാന്ത്വനം വിധവാ പെൻഷൻ പദ്ധതി:** മലങ്കരസഭയിലെ 46 വയസ്സിൽ താഴെയുള്ള നിർധനരും വിധവകളോ, ശയ്യാവലംബരായ ഭർത്താക്കന്മാരോ ഉള്ള 9 വനിതകൾക്ക് ദൈനംദിന ചെലവുകൾക്കായി എല്ലാ മാസവും ഒരു വർഷത്തേക്ക് ധനസഹായം നൽകുന്നതാണ്.പ്രായം തെളിയിക്കുന്ന സർട്ടിഫിക്കറ്റ് അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.

**5. യുവസാന്ത്വനം പെൻഷൻ പദ്ധതി:** ശയ്യാവലംബരായ യുവജനങ്ങളുടെ സംരക്ഷണ സഹായമായി 46 വയസ്സിൽ താഴെയുള്ള 9 യുവാക്കൾക്ക് ദൈനംദിന ചെലവുകൾക്കായി എല്ലാ മാസവും ഒരു വർഷത്തേക്ക് ധനസഹായം നൽകുന്നതാണ്. പ്രായം തെളിയിക്കുന്ന സർട്ടിഫിക്കറ്റും, ഡിസെബിലിറ്റി സർട്ടിഫിക്കറ്റും, അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.

സാന്ത്വനം, യുവസാന്ത്വനം പദ്ധതിക്ക് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മുന്നിൽ രണ്ടു അംഗങ്ങളുടെയും ഒപ്പോടു കൂടിയ അപേക്ഷകൾ 2022 September 30– ന് മുൻമ്പ് കിട്ടിയിരിക്കണം.

**6. വിവാഹ ധനസഹായം:** സാമ്പത്തിക പരാധീനത മൂലം വിവാഹം നടത്താൻ സാധിക്കാതെ വരുന്ന കുടുംബത്തിലെ 6 പെൺകുട്ടികളുടെ വിവാഹത്തിന് 75,000 രൂപ വീതം സഹായം നൽകുന്നു. ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മൂന്നിൽ രണ്ട് അംഗങ്ങളുടെയും ഒപ്പോടു കൂടിയ അപേക്ഷയും, ദേശകുറിയുടെ അല്ലെങ്കിൽ വിളിച്ചുചൊല്ലിന്റെ കോപ്പിയും നിർബന്ധമാണ്. രക്ഷിതാക്കൾ ജീവിച്ചിരിപ്പില്ലാത്ത പെൺകുട്ടികളുടെ വിവാഹത്തിനു മുൻഗണന നൽകുന്നു. വിവാഹ തീയതിയ്ക്കുശേഷം മൂന്നു മാസത്തിനുള്ളിൽ അപേക്ഷ താഴെ കൊടുത്തിരിക്കുന്ന വിലാസത്തിൽ കിട്ടിയിരിക്കണം.

**7. ഭവനനിർമ്മാണ ധനസഹായം:** മാവേലിക്കര ഭദ്രാസനത്തിൽ ഉൾപ്പെട്ട ഭവനരഹിതരായ ഒരു വ്യക്തിക്ക് ഭവനനിർമ്മാണസഹായമായി 3,00,000 രൂപ നൽകുന്നു. സഹായം ലഭിക്കുന്നതിന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മൂന്നിൽ രണ്ട് അംഗങ്ങളുടെ ഒപ്പോടു കൂടിയ അപേക്ഷയും, അപേക്ഷകനു സ്വന്തമായി സ്ഥലം ഉണ്ടെന്നുള്ളതിന്റെ തെളിവായി കരമടച്ച രസീതിന്റെ കോപ്പിയും സഹിതം അപേക്ഷകൾ 2022 September 30 നു മുൻമ്പ് കിട്ടിയിരിക്കണം.

**8. പ്രത്യേക ഭവനനിർമ്മാണ ധനസഹായം:** മലങ്കര സഭയിലെ ഭവനരഹിതരായ വിധവകൾക്ക് ഭവനം വച്ചുകൊടുക്കുക എന്ന ആശയത്തിലൂന്നി, 50 വയസ്സിൽ താഴെയുള്ള വിധവകളുടെയോ പരിപൂർണ്ണമായി ശയ്യാവലംബരായി കിടക്കുന്ന വ്യക്തികളുടെ ഭാര്യമാരുടെയോ അപേക്ഷകളിൽ നിന്നും STOC മർത്തമറിയം സമാജം ഭവനനിർമ്മാണ സഹായമായി 3,00,000 രൂപ വീതം നൽകുന്നു.ഇതിലേക്ക് കേരളത്തിലെ എല്ലാ ഭദ്രാസനങ്ങളിൽ നിന്നും അപേക്ഷിക്കാവുന്നതാണ്. സഹായം ലഭിച്ചാൽ നിർമ്മാണത്തിന്റെ പൂർണ്ണചുമതല ഏറ്റെടുത്ത് ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും സമ്മതിപത്രവും ശുപാർശയും അപേക്ഷകന് സ്വന്തമായി സ്ഥലമുണ്ടെന്നുള്ളതിന്റെ തെളിവായി കരമടച്ച രസീതിന്റെ കോപ്പിയും പ്രായം തെളിയിക്കുന്ന സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. അപേക്ഷകൾ 2022 September 30– ന് മുൻമ്പ് കിട്ടിയിരിക്കണം.

**9. വിദ്യാഭ്യാസ സ്കോളർഷിപ്പ്:** നിർധനരും നിരാലംബരും പഠനത്തിൽ സമർത്ഥരുമായ +2 കഴിഞ്ഞ 48 കുട്ടികൾക്ക്, വിദ്യാഭ്യാസ സ്കോളർഷിപ്പ് നൽകുന്നതാണ്. ഫൈനൽ പരീക്ഷയുടെ മാർക്ക് ലിസ്റ്റും കോഴ്സ് സർട്ടിഫിക്കറ്റും (ഇടവക വികാരി അറ്റസ്റ്റ് ചെയ്ത പകർപ്പ്) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. കൂടാതെ അപേക്ഷകന്റെ കുടുംബ പശ്ചാത്തലം, ചുറ്റുപാടുകൾ, ഇടവകയിലെ ആദ്ധ്യാത്മിക സംഘടനയിലെ പ്രവർത്തനം, മറ്റു നേട്ടങ്ങൾ എന്നിവയെ കുറിച്ച് വിശദമായി അറിയിക്കുന്നതു നന്നായിരിക്കും. ഇടവക വികാരിയുടെ ശുപാർശയോടെ അപേക്ഷകൾ 2022 September - 30 ന് മുൻപ് കിട്ടിയിരിക്കണം.

**10. വിദ്യാഭ്യാസ ധനസഹായം:** നിർധനരും പഠനത്തിൽ സമർത്ഥരുമായ വിദ്യാർത്ഥികൾക്കു +2നു ശേഷമുള്ള വിദ്യാഭ്യാസത്തിനോ, സ്കൂൾ ഫൈനൽ കഴിഞ്ഞ് Technical Education ന് പോകുന്നതിനോ ധനസഹായം നൽകുന്നു.ഫൈനൽ പരീക്ഷയ്ക്കു 50% കൂടുതൽ മാർക്കു കരസ്ഥമാക്കിയതും ആദ്യ ചാൻസിൽ ജയിച്ചതുമായവരുടെ അപേക്ഷ മാത്രമേ പരിഗണിക്കുകയുള്ളു. ഫൈനൽ പരീക്ഷയുടെ മാർക്ക് ലിസ്റ്റും ഇപ്പോഴത്തെ കോഴ്സ് സർട്ടിഫിക്കറ്റും (ഇടവക വികാരി അറ്റസ്റ്റു ചെയ്ത കോപ്പി) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടെ അപേക്ഷകൾ 2022 September 30–ന് മുൻപ് കിട്ടിയിരിക്കണം.

**<u>അപേക്ഷ പരിഗണിക്കുന്നതിന് നിർബന്ധമായും അപേക്ഷയോടൊപ്പം നൽകേണ്ട കാര്യങ്ങൾ.</u>**

1 അപേക്ഷിക്കുന്ന ആളുടെ പേര്, അക്കൗണ്ട് നമ്പർ IFSC Code, അഡ്രസ്സ് ഇവ ഉൾപ്പെടുന്ന ബാങ്ക് പാസ്സ് ബുക്കിന്റെ ആദ്യ പേജിന്റെ വ്യക്തമായ കോപ്പി എല്ലാ അപേക്ഷകൾക്കും ഒപ്പം നിർബന്ധമായും ഉണ്ടായിരിക്കേണ്ടതാണ്. 2. അപേക്ഷകന്റെ മൊബൈൽ നമ്പർ. (ഇമെയിൽ ഉണ്ടെങ്കിൽ അത് നൽകുന്നത് നന്നായിരിക്കും) 3. അപേക്ഷ ശുപാർശ ചെയ്യുന്ന പുരോഹിതന്റെ മൊബൈൽ നമ്പർ 4. ഏത് ധന സഹായത്തിന് അപേക്ഷിക്കുന്നു എന്ന് വ്യക്തമായി അപേക്ഷയിൽ രേഖപ്പെടുത്തുക. 5. അപേക്ഷാഫോറവും മറ്റു നിബന്ധനകളും മലങ്കരസഭയുടെ മാർച്ച് ലക്കത്തിൽ നിന്നോ താഴെ കൊടുത്തിരിക്കുന്ന വിലാസത്തിൽ നിന്നോ ലഭിക്കുന്നതാണ്. 6. പരസ്യത്തിൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകളെല്ലാം അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. 7. അപൂർണ്ണവും, ആവശ്യപ്പെട്ടിട്ടുള്ള രേഖകളില്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

**<u>അപേക്ഷകൾ അയയ്ക്കേണ്ട വിലാസം:</u>**– **The Co-ordinator, STOC office, Bethany Aramana, Tiruvalla-689101, Kerala.** **<u>അപേക്ഷ ശുപാർശ ചെയ്യുന്ന ബഹു. വികാരിമാരുടെ ശ്രദ്ധയ്ക്ക്:</u>** നിങ്ങളിൽ വിശ്വാസം അർപ്പിച്ച് ഞങ്ങൾ ചെയ്യുന്ന ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് നിങ്ങൾ ശുപാർശ ചെയ്യുന്ന ഓരോ അപേക്ഷകളും ശരിയായി സസൂക്ഷ്മം പരിശോധിച്ച്, അപേക്ഷിക്കുന്ന ആൾ ഈ ധനസഹായത്തിന് അർഹരാണെന്നും, ഇടവകയുടെ സമീപ പ്രദേശങ്ങളിൽ ഉള്ള ആളാണെന്നും ഉറപ്പു വരുത്തേണ്ടതും, ആവശ്യപ്പെട്ടിരിക്കുന്ന രേഖകളെല്ലാം ഉണ്ടെന്നും, അപേക്ഷകന്റെ ജ്ഞാനം, വരുമാനം, വയസ്സ്, ആശ്രിതരുടെ വിവരങ്ങൾ എന്നിവ വിശ്വസനീയമാണോ എന്ന് പരിശോധിച്ച് അർഹതയുള്ളവ മാത്രം അയക്കണമെന്നു താല്പര്യപ്പെടുന്നു. ശുപാർശകൾക്ക് (ചികിത്സാ / വിദ്യാഭ്യാസ ധനസഹായങ്ങൾ ഒഴികെ) പള്ളിയുടെ letter head-ൽ പള്ളിയുടെ സീലും, മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മൂന്നിൽ രണ്ട് അംഗങ്ങളുടെയെങ്കിലും ഒപ്പും ഉണ്ടായിരിക്കണം.

## BRIDE WANTED

ക്രിസ്ത്യൻ (മാർത്തോമ്മ) യുവാവ്, വയസ് 32, എഞ്ചിനീയറിംഗ് ബിരുദം, അബുദാബിയിൽ (ഗൾഫ്) പ്രമുഖ സ്ഥാപനത്തിൽ ജോലി, ഫാമിലി വിസ, സാമ്പത്തിക ഭദ്രതയുള്ള ഏക മകൻ അനുയോജ്യമായ വിവാഹ ആലോചനകൾ ക്ഷണിക്കുന്നു

Contact No:

**9495120384, 9446538038, 9447768966**

## BRIDEGROOM WANTED

Orthox girl, M.B.B.S Pursuing PG 31/167 parents seek proposals From highly qualified Professionals and God Fearing Boys.

Contact No

**Mob: 9074899471**

## സെമിനാരി ദിനം ഒക്ടോബർ 2 ന്

ഒക്ടോബർ രണ്ട് സെമിനാരി ദിനമായി ആചരിക്കണമെന്ന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാബാവാ പള്ളികൾക്ക് അയച്ച കൽപ്പനയിൽ ആഹ്വാനം ചെയ്തു. സെമിനാരികൾക്കുവേണ്ടി അന്നേദിവസം വി. കുർബ്ബാനമദ്ധ്യേ പ്രാർത്ഥിക്കുകയും കോട്ടയം-നാഗ്പ്പൂർ സെമിനാരികൾക്കുവേണ്ടി നടത്തുന്ന കവർ പിരിവ് വിജയിപ്പിക്കുകയും ചെയ്യണം.

സംഭാവനകൾ Bank Transfer (NEFT) ആയി അയയ്ക്കുന്നവർ (Indian Currency) Principal, Orthodox Theological Seminary യുടെ പേരിൽ State Bank of India, CMS College Branch, Kottayam. A/c. No 57008479117 (IFSC Code SBIN0070484) tem

Federal Bank Kanjikuzhy Branch, A/c No. 13760200006181 (IFSC Code: FDRL0001376) എന്നതിലേക്കോ അയയ്ക്കുക.

NEFT മുഖേന അക്കൗണ്ടിലേക്ക് നേരിട്ട് സംഭാവന അയയ്ക്കുന്നവർ ദയവായി ആ വിവരം രസീത് എഴുതുന്നതിലേക്കായി ഓഫീസിൽ അറിയിക്കേണ്ടതാണ്. അങ്ങനെ അറിയിപ്പ് ലഭിക്കാതിരുന്നാൽ രസീത് അയക്കുവാൻ ബുദ്ധിമുട്ടുണ്ടാകും.

ചെക്കുകളും, ഡ്രാഫ്റ്റുകളും, അറിയിപ്പുകളും അയയ്ക്കേണ്ട വിലാസം :

**The Principal,**<br>
**Orthodox Theological Seminary,**<br>
**P.B. No. 98, Kottayam - 686 001**<br>
**Email : admin@ots.edu.in/**<br>
**8301046778 (whatsapp only)**

## BRIDEGROOM WANTED

Orthodox parents seeks proposals for their daughter 26 years, 159 cms, BAMS (Ayurveda Doctor). Parents invites proposals form Orthodox boys professionally qualified.

Contact No

**Mob: 6282649325**

## ശുശ്രൂഷകനെയും, അക്കൗണ്ടന്റിനെയും ആവശ്യമുണ്ട്

തിരുവനന്തപുരം പാളയം സെൻറ് ജോർജജ് ഓർത്തഡോക്സ് കത്തീഡ്രൽ ദേവാലയത്തിലേക്ക്.

1) പരിശുദ്ധ മദ്ബഹായിൽ ശുശ്രൂഷകനായി കൗദാശിക കാര്യങ്ങളിൽ പ്രാവീണ്യവും 5 വർഷത്തിൽ കുറയാത്ത പ്രവർത്തി പരിചയവുമുള്ള ഒരു ശുശ്രൂഷകനെ ആവശ്യമുണ്ട്.

2) അക്കൗണ്ടിംഗ് സോഫ്റ്റ്വെയർ ടാലിയും മറ്റ് പള്ളി ആവശ്യങ്ങൾക്ക് ഉപയോഗിക്കുന്ന സോഫ്റ്റ്വെയറുകൾ, മൈക്രോസോഫ്റ്റ് ഓഫിസ് എന്നിവ നന്നായി കൈകാര്യം ചെയ്യാൻ അറിയുന്നവരും ദൈനംദിന പള്ളി വരവ് ചിലവ് കണക്കുകൾ സൂക്ഷിച്ചു പരിചയം ഉള്ളവരുമായ ഒരാളെ അക്കൗണ്ടന്റായി ആവശ്യമുണ്ട് .

താൽപര്യമുള്ളവർ പള്ളിയുടെ ഇമെയിൽ വിലാസത്തിൽ (stgeorgepalayam@gmail.com) വിശദമായ വിവരങ്ങൾ സഹിതം സെപ്റ്റംബർ 30-ന് മുമ്പായി അപേക്ഷിക്കേണ്ടതാണ്.

## വിശുദ്ധനാട് യാത്ര

ഇസ്രയേൽ ഗവൺമെന്റിന്റെ Good will Ambassador പദവി നേടിയ ഫാ. ജിജു ജോൺ വയലിറക്കത്തിന്റെ നേതൃത്വത്തിൽ ജോർദ്ദാൻ, ഇസ്രയേൽ, പലസ്തീൻ, ഈജിപ്ത് എന്നിവിടങ്ങളിലേക്ക് ഒക്ടോബർ 18, ഏപ്രിൽ 10, 2023 ഫെബ്രു. 7 എന്നീ ദിവസങ്ങളിൽ യാത്ര പുറപ്പെടുന്നു.

Contact:

**9447353706, 8921324901**

## 43–ാം ചരമ വാർഷികം

എന്റെ ആത്മീയ ഗുരുവിന്റെ പാവനസ്മരണയ്ക്ക്

# REV. FR. M. YOHANNAN

## OTTALUMMOOTTIL HOUSE

### CHENNITHALA, MAVELIKKARA TALUK

21–02–1895  22–09–1979

"ഭംഗ്യാ ദൈവസുതാ! നിന്നെ ശുശ്രൂഷിച്ചൊരു വൈദികരെ
നിന്നാഗമന മഹാനാളിൽ ഓർത്തുമുഖപ്രഭയേകണമേ"
"നിങ്ങളോടു ദൈവവചനം പ്രസംഗിച്ചു നിങ്ങളെ നടത്തിയവരെ ഓർത്തുകൊള്ളുവിൻ
അവരുടെ ജീവാവസാനം ഓർത്ത് അവരുടെ വിശ്വാസം അനുകരിപ്പീൻ" - (എബ്രാ:13:7)

During his long pastoral life, Rev. Fr. Yohannan had served in various Orthodox Syrian Churches in the erstwhile Travancore State (notably in St Thomas Orthodox Syrian Church, Chennamkary, Alleppey District), Malabar and Tamilnadu. He had also worked in the Mission fields of Brahmhavar and the then Ceylon.

He spent his last years of life as an inmate of St Paul's Ashram, Puthuppady, at the behest of very Rev. K.I. Philipose Ramban where he was looked after very well. His prayer life was commendable He was very particular in his daily prayers at the appointed times. He was very pious, honest and trustworthy. He used to help the poor and needy by giving even sacrificially. Saving anything materially was never in his mind. Self-help was his motto. For example, he used to wash his own clothes. His mortal remains lie interred in a Tomb at the precinct of St. Paul's Ashram and Balabhavan, Puthuppady-673586, Kozhikode District.

Remembered with reverence by V.C. Joseph (100 years), Vettikkad House, 200-A, Malligai Avenue, Sakthi Nagar East, Thindal, Erode-638012

മനഃപൂർവ്വം

25

# ചിന്തിക്കേണ്ടും സമയമിതാ, പ്രവർത്തിക്കേണ്ടും നേരമിതാ

ഡോ. വർഗീസ് പുന്നൂസ്
പണിക്കശ്ശേരിൽ

"മകൾക്ക് അത്യാവശ്യമായി കൗൺസലിംഗ് വേണം, പക്ഷെ അവൾ അറിയാതെ വേണം അത് നൽകുവാൻ. കൗൺസലിംഗിനാണ് എന്നു പറഞ്ഞാൽ അവൾ വരില്ല-അതിനാൽ ഒരു സൗഹൃദ സന്ദർശനമെന്ന പേരിലായിരിക്കും ഞങ്ങൾ വരുന്നത്. ഡോക്ടർ നയത്തിൽ ഒരു കൗൺസലിംഗ് നടത്തി അവളുടെ മനസ്സ് മാറ്റണം. ഒരു അമ്മയുടെ വെപ്രാളം പിടിച്ചുള്ള ഫോൺ വിളിയുടെ സാരാംശമാണ്. എന്തോപ്രണയക്കുരുക്ക് ആണ് എന്നാണ് ആദ്യം കരുതിയത് വിശദമായി കാര്യങ്ങൾ പറയാനുള്ള സാവകാശം എടുത്തപ്പോൾ കഥ വേറെയാണ്. ഒരേയൊരു മകൾ പ്ലസ്ടു തരക്കേടില്ലാത്ത രീതിയിൽ പാസായി. നാട്ടിൽ ബി.ടെക് അല്ലെങ്കിൽ മറ്റേതെങ്കിലും ഡിഗ്രി അതാണ് അവളെപ്പറ്റി അപ്പന്റെയും അമ്മയുടെയും ആഗ്രഹം. പക്ഷെ മകൾ പിടിച്ച കമ്പ് വേറെയാണ്. അവൾക്ക് നാട്ടിൽ പഠിക്കുകയേ വേണ്ട-ഏതു കോഴ്സാണെങ്കിലും കുഴപ്പമില്ല, കാനഡയിലോ ഓസ്ട്രേലിയിലോ പഠിക്കണം. അവിടെ ജോലി ചെയ്യണം. താമസമാക്കണം. അവളുടെ പലകൂട്ടുകാരും അങ്ങനെയാണത്രേ.

മധ്യകേരളത്തിൽ, പ്രത്യേകിച്ചും ഉപരിവർഗ്ഗ-മധ്യവർഗ്ഗ ക്രിസ്ത്യാനികളുടെ പുതുതലമുറ ഒരു ഒഴുക്കിലാണ്. പാശ്ചാത്യ രാജ്യങ്ങളിലാണ് അവരുടെ ഭാവി ജീവിതം അവർ സ്വപ്നം കാണുന്നത് ഈ കൂട്ട നാടുവിലിന്റെ പിന്നിലെ ഘടകങ്ങൾ സാമൂഹിക ശാസ്ത്രജ്ഞരും, സാമ്പത്തിക വിദഗ്ധരും, മനോവിജ്ഞാനീയ നിപുണരുമൊക്കെ വിശകലനം ചെയ്യട്ടെ. നമ്മുടെ കുടുംബങ്ങളെയും സഭയെയും ഈ പാശ്ചാത്യ കുടിയേറ്റം ഏതു രീതിയിൽ സ്വാധീനിക്കും അതിനായി എന്തെല്ലാം തയ്യാറെടുപ്പുകൾ വേണം എന്നെല്ലാം ഗൗരവമായി ചിന്തിക്കേണ്ട സമയമാണിത്.

കഴിഞ്ഞ നൂറ്റാണ്ടിൽ ഉണ്ടായ മൈഗ്രേഷൻ എല്ലാം തന്നെ മെച്ചപ്പെട്ട തൊഴിലിനു വേണ്ടിയായിരുന്നു. സാമ്പത്തികമായിരുന്നു അതിന്റെ പ്രേരക ശക്തി. തൊഴിൽ ചെയ്ത് പണം സമ്പാദിക്കുക, നാട്ടിൽ തിരികെ വന്ന് അന്തസ്സായി ജീവിക്കുക ഇതായിരുന്നു ലളിതമായ ആ തത്വശാസ്ത്രം. പക്ഷേ കഴിഞ്ഞ പതിരുപത് വർഷങ്ങളിലായി നടക്കുന്നത് "പഠനം-ജോലി/ബിസിനസ് - സ്ഥിര താമസം" എന്ന സമവാക്യമാണ്. മക്കൾ തിരികെ വരില്ല എന്ന യാഥാർത്ഥ്യവും അടുത്ത തലമുറ എത്തിച്ചേരുന്ന ദേശത്തിന്റെ ഉൽപന്നങ്ങളായി മാറുന്നു എന്ന വസ്തുതയും നാം തിരിച്ചറിഞ്ഞു തുടങ്ങി വരുന്നതേയുള്ളൂ ഈ തിരിച്ചറിവ് ഉണ്ടാകുന്ന പരിഭ്രാന്തിയാണ് തുടക്കത്തിൽ പരാമർശിച്ച ഫോൺ വിളിയുടെ പിന്നിലുള്ള വികാരം.

മക്കളെ നാട്ടിൽ തന്നെ പിടിച്ചു നിർത്താനുള്ള ശ്രമം പലപ്പോഴും ഒരു പാഴ്‌വേലയാണ്. നാട്ടിൽ തന്നെ നിൽക്കത്തക്ക കാരണങ്ങൾ പുതുതലമുറയുടെ കാഴ്ചപ്പാടിൽ ഇല്ല എന്നു തന്നെ പറയാം. കേരളത്തിൽ ഇന്ന് നിലനിൽക്കുന്ന സാമൂഹിക-സാമ്പത്തിക-സാംസ്‌ക്കാരിക-രാഷ്ട്രീയ കാലാവസ്ഥ പുതുതലമുറ ആഗ്രഹിക്കുന്നതിലും. സാമൂഹിക ശ്രേണിയിലും രാഷ്ട്രീയ രംഗത്തും സുറിയാനി ക്രിസ്ത്യാനികൾക്കുണ്ടായിരുന്ന മുന്നോക്കാവസ്ഥ നഷ്ടപ്പെട്ടിരിക്കുന്നു. സ്വതന്ത്രമായി ചിന്തിക്കാനും, തങ്ങൾക്കിഷ്ടമുള്ളതുപോലെ ജീവിക്കാനും കേരള സമൂഹത്തിൽ നിലവിലുള്ള സാംസ്ക്കാരിക കാപട്യം അനുവദിക്കില്ല എന്നും അവർക്കറിയാം. തങ്ങളുടെ വളർച്ചയെയും സ്വാതന്ത്ര്യത്തെയും പരിമിതപ്പെടുത്തുന്ന നമ്മുടെ വ്യവസ്ഥയിൽ നിന്ന് രക്ഷപെട്ടുള്ള ഒളിച്ചോട്ടം തന്നെയാണ് ഈ പാശ്ചാത്യ ഗമനം. ഇതിൽ വളരെ ബോധ്യമുള്ള ഒരു പുതുതലമുറക്കാരനെ കൗൺസലിംഗ് കൊണ്ടൊന്നും തിരികെ പിടിക്കാൻ കഴിയില്ല.

അന്യരാജ്യത്തേക്ക് ഉള്ള യാത്രയുടെ ഉദ്ദേശ്യം, ലക്ഷ്യം എന്നിവയെപ്പറ്റി നല്ല ഗൃഹപാഠം ചെയ്യുക, തീരുമാനങ്ങൾ യാഥാർത്ഥ്യ ബോധത്തോടെ എടുക്കാൻ പ്രാപ്തരാക്കുക. അവിടെയെത്തിക്കഴിഞ്ഞ് പുതി യ സാഹചര്യങ്ങളുമായി പൊരുത്തപ്പെടാനുള്ള ജീവിത നൈപുണ്യങ്ങൾ പരിശീലിപ്പിക്കുക, മൂടും വേരും മറക്കാതിരിക്കുക, സ്ഥലകാലാതിവർത്തികളായ ക്രൈസ്തവ മൂല്യങ്ങൾ നഷ്ടപ്പെടാതിരിക്കുക എന്നിങ്ങനെയുള്ള കാര്യങ്ങൾക്കാണ് കൗൺസലിംഗോ പരിശീലനമോ ഒക്കെ വേണ്ടത്.

കുടുംബ-സഭാ സംബന്ധിയായി ചിന്തിച്ചാൽ വളരെ ഏറെ കാര്യങ്ങൾ ചെയ്യേണ്ടതുണ്ട് വരും തലമുറയെ ആഗോള പൗരന്മാരായി പരിശീലിപ്പിക്കുകവാൻ തയ്യാറാകണം. മലയാള ഭാഷ അറിയുന്ന, കേരള ചരിത്രവും ഭാരത സംസ്ക്കാരവും അറിയുന്ന, ഓർത്തഡോക്സ് ക്രൈസ്തവ ആത്മീയത അറിയുന്ന ഒരു തലമുറ ഈ പരിശീലനം ചെറുപ്പത്തിൽ നമ്മുടെ കുടുംബങ്ങളിലും സൺഡേസ്ക്കൂളിലുമാണ് നടത്തേണ്ടത്. ഈ പരിശീലനം ശരിയായി നടന്നാൽ അവർ നഷ്ടപ്പെടില്ല. വേരുകൾ ഉള്ള മരത്തിലാണ് കൂടു കെട്ടുന്നതെങ്കിൽ ചിറകുകൾ മുളച്ച് അവർ പറക്കാൻ ശ്രമിക്കുമ്പോൾ പരിഭ്രമിക്കേണ്ടതില്ല. വേരുകൾ ഉള്ള മരങ്ങളാകട്ടെ മലങ്കര സഭയും, ഇടവക പള്ളികളും, ഓരോ കുടുംബങ്ങളും.

വിദേശത്തേക്ക് ചേർക്കപ്പെടുന്ന മക്കൾക്ക് സഭയുടേതായ ആദ്ധ്യാത്മിക ആതിഥ്യവും സങ്കേതവും ഒരുക്കാൻ നമ്മുടെ മുൻകാല പ്രവാസികൾക്കും, ബാഹ്യകേരള വിദേശ ഭദ്രാസനങ്ങൾക്കും കഴിയണം. ജോലിയിലുറച്ച കുടുംബങ്ങൾക്ക് അംഗത്വം നൽകുന്ന ഇടവകകൾ എന്നതിനപ്പുറം, എത്തിച്ചേരുന്ന വിദ്യാർത്ഥികൾക്ക് കൂട്ടായ്മ, ജോലി, പാർപ്പിടം, ജീവിത പങ്കാളിയെ കണ്ടെത്തൽ എന്നിങ്ങനെയുള്ള സേവനങ്ങൾ നൽകത്തക്ക രീതിയിൽ നമ്മുടെ വിദേശ ഭദ്രാസനങ്ങൾ മാറണം.

21-ാം നൂറ്റാണ്ടിലെ മലങ്കരസഭ, ആഗോള സഭയാണ്. അതിനായുള്ള ചിന്തകളും തയ്യാറെടുപ്പുകളും, പ്രവർത്തികളും എല്ലാ ഭാഗത്തുനിന്നും ഉണ്ടാകണം നമ്മുടെ നിലനില്പിന്റെ പ്രശ്നമാണ്

തുടരും.

# സഹോദരൻ

(പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ ചാരിറ്റി പദ്ധതി)

**Sahodaran (Brother) 2022-23**
1-Aug-22 to 30-Aug-22
[illegible]

| | |
|---|---|
| [illegible] | [illegible] |
| Housing Aid | 2,24,405.00 |
| Marriage Aid | 1,50,000.00 |
| Medical Aid | [illegible]97,442.00 |
| SPECIAL AID | [illegible] |
| Grand Total | [illegible]6,53,441.00 |

[illegible]

Contribution (AUGUST 2022)

519 MGOCSM Chengannur Diocse, Bethel Aramana
520 Rajan .CM
521 Mathew Varghese
522 K.V Thomas
523 ST Thomas Orthodox Cathedral Dubai
524 I. Thomas
525 Solaman
526 Varghese T.G
527 Raju Vengal Varghese
528 Soni Philip Thomas
529 Thomas K.Abraham
530 Binny Mathew
531 Joseph Mathew
532 Mathews KV
533 Shaji M. Varghese
534 Varghese Vannala Abraham
535 Biju Samuel
536 Justin John
537 Josy Issac
538 Marthamanam Vanitha Samajam MOC Doha
539 Stephen George
540 Saji George
541 MGOCSM Malankara Orthodox Church Doha
542 Noby Alex
543 Varghese KG
544 John Kuriakose
545 Thomas Kannamkara
546 Sajimon OM
547 Biju Mathew Varghese
548 Lijo Raju
549 Anoop Varghese
550 Jacob Koshy
551 Benny Varghese
552 Fr. Geevarghse Abraham
553 Sajeev V. Jacob
554 Alex K Mathew
555 John C Abraham
556 Shaju George
557 Career Wave Associates S9/s10, SH Mount
558 Rajan Varghese M.C
559 Sunil Koshy Mathew
560 Johny K.P
561 Tenson Baby
562 Mar Gregorios Orthodox Church, Nalunnakka
563. Jojan Zhacriah
564. Girish Varghese
565. Dr Jobin
566. George K. Alexander
567. Shibin Daniel
568. Shaji Koshy
569. Deepu Chandy John
570. V.K. Varghese
571 Rajesh Varghese
572. Renjith John Thomas
573 Varghese Mathew
574 Thomas Abraham
575 Anish George Thomas
576 Joseph Jose
577. Jiji John
578 Biju T Jacob
579 Mathai V. Pothen
580. Bachelors Forum MOC Doha
581. ST. Luke Medical Forum MOC Doha
582. Senior Fellowship MOC Doha
583 Boby Philip
584. Tony K. Daniel
585. Maju Kurian
586. Philip Joseph
587 Anush Kurien
588. Bibin Paul
589 Mathew John
590 Manu P Ninan
591 Jerry Jacob John
592 Koshy Yohannan
593. YOhannan Thomas
594 Santhosh C Paul
595 Saji Varghese
596 OCYM Doha
597 Dr Manoj K. Varghese
598. John Abraham
599 Biju Babu
600 Abraham John
601. Geevarghse Daniel
602 Daniel P Daniel
603. Anish Thomas
604. Alice Koruth
605 George Mathew
606. Thomas Chacko
607 Libin Mathew
608 Likku Joseph
609 Roy Punnen
610. Shyla Bilash
611. Jain Thomas
612.Anish Mathew Koshy
613 Jacob John
614 Alex P Chacko
615. Philip Daniel
616. Santhosh Yohannan
617. Sibi Stephen Thomas
618 Saju Kuriakose
619. Shaji M Samuel
620. Thomas Abraham
621. K. Raju
622 Chacko John $ Liza Chacko
623 Biju M Philip
624 Boban K Mani
625. Rajan E. George
626 Mathai K. Cherian
627 Rino K. John
628 MB Issac
629. Dr. Anil Cheriyan Varghese
630 Efrem Sam
631.Abraham Varghese
632 Binu P. Thomas
633 Binu Philip
634. Varghese Cherian
635 Sony Thoppil Jacob
636 Jacob Mathew
637 Binesh Koshi
638 Rej Mathew
639. Moncy Thomas
640 Babu Samuel
641. Bency Idicula
642. Gineesh K Cherian
643. Malankara Orthodox Church Doha
644. Princy Thomas
645 Bincy Thomas
646. Sony Joseph
647 Babukutty
648 Reji, HSBC Bank Middle East Limited
649 Jacob Mathew (JOJO)
650. Shibu Thomas
651. Oommen Philip
652. Rajan
653 Eldhose Paul
654 Sonapur Prayer Group
655 Jacob Rony
656. ST.Thomas Orthodox Cathedral Dubai
657. Jacob Mathew
658. John Geevarghese Stephen
659. V.T. John (Sunny)
660. Jose A.V
661. Jeffy James
662. P.I Mathai
663 C M George
664.Bobby Kurian
665 Thomas P M
666 Binu V. Thomas
667. William IT
668. Febin Kuriakose
669 Binzy Abraham
670 Anu C Paulose
671 Rajan C.Paul

**Address:**
Baselios Marthoma Mathews III,
Catholicate Aramana, Devalokam,
Kottayam-686004, Kerala, India

***ACCOUNT DETAILS:***

*Indian Currency*

| | | |
|---|---|---|
| Account Name | : | Baselios Marthoma Mathews III |
| Account Number | : | 50220001884863 |
| IFSC | : | ESMF0001132 |
| Bank & Branch | : | ESAF Small Finance Bank, Kottayam |

*Foreign Currency*

| | | |
|---|---|---|
| Account Name | : | Malankara Orthodox Syrian Church |
| Account Number | : | 40059833606 (FCRA Savings Account) |
| IFSC | : | SBIN0000691 |
| Bank & Branch | : | State Bank of India, New Delhi Main Branch |
| Swift | : | SBININBB104 |

Malankara Orthodox Syrian Church
Catholicate Aramana, Devalokam P.O.(Via) Muttambalam, Kottayam-686004, Kerala, India
Tel no. 0481 2578500, 2578499, *Email.* catholicos@mosc.in
*Web Manager:* webmanager@mosc.in
*Public Relations officer:* pro@mosc.in

# ഓമനയ്ക്ക് സഹായ ഹസ്തവുമായി സഹോദരൻ പദ്ധതി



മലയാള മനോരമ പത്രത്തിൽ വന്ന ഹൃദയഭേദകമായ വാർത്ത, ഒരു സ്ത്രീതന്റെ 90 വയസ്സായ മാതാപിതാക്കളെയും 51 വയസ്സായ കിടപ്പു രോഗിയായ സഹോദരനെയും സംരക്ഷിക്കുവാൻ ദിവസം 26 ഗാ യാത്ര ചെയ്തു പോകുന്നതായിരുന്നു ആ കഥയുടെ ഉള്ളടക്കം.

ആ ഉദാത്തമായ സ്നേഹത്തിനു മുന്നിൽ, ആ സ്ത്രീയു ടെ മാതാപിതാക്കളോടും സഹോദരനോടുമുള്ള ആത്മാർത്ഥത പരിഗണിച്ച് അവർക്ക് ഒരു വീട് വച്ച് നൽകുവാൻ പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി തീരുമാനിക്കുകയുണ്ടായി. ഇപ്പോൾ വളരെ ദുർഘടമായ ഒരു സ്ഥലത്ത് വാഹന സൗകര്യം ഇല്ലാത്ത വഴിയിലൂടെ ദീർഘദൂരം യാത്ര ചെയ്ത് ഒറ്റയടി പാതയിലൂടെ 20 മിനിറ്റ് നടന്ന് എത്തുന്ന ഭവനമാണ് അവർക്ക് ഉള്ളത്. പുതിയ സ്ഥലം കുറച്ചു കൂടി സൗകര്യപ്രദമായ സ്ഥലത്ത് വാങ്ങി ഭവനം നിർമ്മിച്ച് നൽകുക എന്നതാണ് നമ്മുടെ ദൗത്യം. വാഹന സൗകര്യവും ചികിത്സാ സൗകര്യവുമൊക്കെ വേഗത്തിൽ ലഭ്യമാകുന്ന വിധത്തിലുള്ള ഒരു സ്ഥലം കണ്ടെത്തി ഭവനം നിർമ്മാണം ആരംഭിക്കുക എന്നതാണ് ലക്ഷ്യം.

മൂന്ന് ലക്ഷം രൂപാ സ്ഥലത്തിനും 12 ലക്ഷം രൂപാ ഭവനത്തിനുമായി 15 ലക്ഷം രൂപയാണ് ആകെ ബജറ്റ്. ഇക്കാര്യത്തിൽ സഹകരിക്കുവാൻ താൽപര്യം ഉള്ളവരെ സ്വാഗതം ചെയ്യുന്നു. എത്രയും വേഗം അവർക്ക് ഒരു ഭവനം നൽകുക എന്നുള്ളതാണ് നമ്മുടെ ലക്ഷ്യം. ഈ ആഴ്ച തന്നെ സ്ഥലം രജിസ്റ്റർ ചെയ്ത് നിർമ്മാണ പ്രവർത്തനങ്ങൾ ആരംഭിക്കുന്നതാണ്.

**കൂടുതൽ വാർത്തകൾക്ക് QR Code സ്കാൻ ചെയ്യുക.**

## എൽദോസ് പോളിന് വീട് സമ്മാനമായി നൽകും – പരിശുദ്ധ കാതോലിക്കാ ബാവാ



2022 കോമൺവെൽത്ത് ഗെയിംസിൽ ട്രിപ്പിൾ ജംപിൽ സ്വർണ്ണം നേടി രാജ്യത്തിന്റെ അഭിമാനമായി മാറിയ എൽദോസ് പോളിന് സമ്മാനമായി മലങ്കര ഓർത്തഡോക്സ് സഭ വീട് വച്ച് നൽകും. കോലഞ്ചേരി സെന്റ് പീറ്റേഴ്സ് സ്കൂളിൽ നടന്ന അനുമോദന സമ്മേളനത്തിലാണ് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പ്രസ്താവന നടത്തിയത്.



അഖില മലങ്കര ഓർത്തഡോക്സ് ശുശ്രൂഷക സംഘം സൗത്ത് ഇന്ത്യ റീജിയൻ പ്രധാന ശുശ്രൂഷക സംഗമം ബാംഗ്ലൂർ മെത്രാസനത്തിന്റെ ആഭിമുഖ്യത്തിൽ Cell കിങ്സ് മെഡോസ് കൺവെൻഷൻ സെന്ററിൽ ഓഗസ്റ്റ് 24, 25 തീയതികളിലായി നടന്നു. അമോസ് പ്രസിഡന്റ് അഭിവന്ദ്യ യുഹാനോൻ മാർ തേവോദോറോസ് തിരുമേനിയുടെ അധ്യക്ഷതയിൽ ഡോക്ടർ എബ്രഹാം മാർ സെറാഫിം തിരുമേനി ഉദ്ഘാടനം നിർവഹിച്ചു. ഫാ. ഐപ്പ് അലക്സ്, ഫാ. ഷിജോ, ഫാ. വർഗീസ് ഫിലിപ്പ്, എന്നിവർ പ്രസംഗിച്ചു. ജനറൽ സെക്രട്ടറി ബിജു വി പന്തപ്ലാവ്, ഫാദർ അജി മാത്യു എന്നിവർ ക്ലാസ്സ് നയിച്ചു. ബ്രഹ്മവാർ, മദ്രാസ്, ബാംഗ്ലൂർ മെത്രാസനങ്ങളിൽ നിന്നും 60 പ്രധാന ശുശ്രൂഷകർ പങ്കെടുത്തു



ബസ്ക്യോമോ അസ്സോസിയേഷൻ (മോബ)അഖില മലങ്കര സെക്രട്ടറിയായി കറ്റാനം വലിയ പള്ളി ഇടവകാംഗവും മോബ മാവേലിക്കര ഭദ്രാസന സെക്രട്ടറിയുമായ റെയ്ച്ചൽ പി. ജോസ് നിയമിതയായി. അടൂർ മന്ദിരം ഹയർ സെക്കണ്ടറി സ്കൂൾ അധ്യാപികയും, വള്ളികുന്നം സെന്റ് ജോർജ് പള്ളി വികാരി ബഹു.കോശി മാത്യു അച്ചന്റെ സഹധർമ്മിണിയുമാണ്.



സെറാംപൂർ സർവ്വകലാശാലയിൽ നിന്നും ക്രിസ്ത്യൻ മിനി സ്ട്രിയിൽ ഡോക്ടറേറ്റ് നേടിയ ഫാ. ഡോ. മാത്യൂസ് ജോൺ മനയിൽ കേരളത്തിലെ സുറിയാനി ക്രിസ്ത്യാനികളിൽ വിശുദ്ധനട് സന്ദർശനത്തിൻറെ ആദ്ധ്യാത്മിക സ്വാധീനം എന്ന വിഷയത്തിൽ ഓർത്തഡോക്സ് വൈദിക സെമിനാരി പ്രിൻസിപ്പാൾ ഫാ. ഡോ. റെജി മാത്യുവിന്റെ മേൽനോട്ടത്തിൽ നടത്തിയ ഗവേഷണ പ്രബന്ധത്തിനാണ് ഡോക്ടറേറ്റ്. ഓർത്തഡോക്സ് വൈദിക സെമിനാരി ചീഫ് ലൈബ്രേറിയനും ദിവ്യബോധനം രജിസ്ട്രാറും നിരണം ഭദ്രാസനത്തിലെ വളഞ്ഞവട്ടം സെൻറ് മേരീസ് പള്ളി വികാരിയുമാണ്. ഭാര്യ. സോഫി മാത്യൂസ് (റിട്ട. പ്രധാന അദ്ധ്യാപിക), മക്കൾ: ഷോബിൻ, രൂബിൻ, ജൂനിയ, മരുമക്കൾ: നീതു, ലിജി, കൊച്ചുമകൻ: ഐസയ

If you do not find Christ
in the beggar at the Church door,
neither will you find Him in the Chalice.
- St. John Chrysostom



# അശരണരുടെ കാവൽക്കാരൻ

ഫാ. ജോൺ വി. ഡേവിഡ്
(സെന്റ് പോൾസ് ആശ്രമം, പുതുപ്പാടി)

മലങ്കര സഭയുടെ ആധുനികസേവന ശുശ്രൂഷാ രംഗത്തിന് പുതിയ രൂപവും ഭംഗിയും ദിശയും നൽകിയ മലങ്കര സഭാ മിഷനറി ജോത്യിസ് വന്ദ്യ. കെ.ഐ. ഫിലിപ് റമ്പാച്ചനെ മലങ്കര സഭയ്ക്ക് ഒരുനാളും മറക്കുവാൻ സാധ്യമല്ല. സഭയുടെ മിഷ്യനറി ജ്യോതിസായി ദരിദ്രരുടെ ഉന്നമനത്തിനും പാവങ്ങളുടെ അമരക്കാര നുമായി ജീവിതം നയിച്ച ഈ വലിയ മനുഷ്യൻ അനേക ജന്മം കൊണ്ട് ചെയ്യാവുന്നത് ഒരു ജന്മം കൊണ്ട് പൂർത്തിയാക്കി. കാലഘട്ടത്തിന്റെ ശബ്ദ ശ്രേണിയായി ഉയിർന്നു നിൽക്കുന്ന വന്ദ്യ റമ്പാച്ചൻ വരും കാല സമൂഹത്തിന്റെ സേവനരംഗത്തിന് എന്നും മാതൃകയാകുന്നു. ഇന്ത്യയിലാകമാനം വിവിധ സ്ഥാപനങ്ങൾ (പുതുപ്പാടി, യാചാരം, പൂനെ, കോട്ടയം, കലഹണ്ടി തുടങ്ങിയവ) തുടങ്ങുന്നതിനു ഭാഗ്യസ്മരണാർഹനായ സഭാരത്നം ഡോ. ഗീവറുഗ്ഗീസ് മാർ ഒസ്താത്തിയോ സ് തിരുമേനിയുടെ പിന്നിലായി നിന്നുകൊണ്ട് അനേകായിരം കുഞ്ഞുങ്ങളു ടെ ജീവിതം പ്രകാശിക്കുവാൻ തൻറെ ജീവിതം പ. സഭയ്ക്ക് നല്കിയ വന്ദ്യ റമ്പാച്ചന്റെ ജീവിതം എന്നും തുറന്ന പുസ്തകമായിരുന്നു. ചില ജീവിതങ്ങൾ അങ്ങനെയാണ്. കർമ്മം കൊണ്ടും ജന്മം കൊണ്ടും വാക്കു കൾക്കപ്പുറം അവർ സ്വജീവിതം ധന്യമാക്കും. മലങ്കര സഭയുടെ ശുശ്രൂഷാ സേവന ധരണിയിൽ ഒട്ടേറെ സ്ഥാപനങ്ങളായിട്ടും പ്രവർത്തനങ്ങളായിട്ടും നിരവധി പ്രവർത്തനങ്ങളിൽ നെടുംതൂണും ശുശ്രൂഷകനായും വന്ദ്യ ഫിലിപ് റമ്പാച്ചൻ ഉണ്ടായിരുന്നു.

വന്ദ്യ ഫിലിപ് റമ്പാച്ചൻറെ വാക്കുകൾ ഇങ്ങനെയാണ്: വിവിധ സ്ഥാപനങ്ങളുടെ ചുമതല വഹിക്കുമ്പോൾ തന്നെയാണ് ഇന്ത്യയിലെ സംസ്ഥാനങ്ങളിൽ വിവിധ കാല ഘട്ടങ്ങളിലായി മാനവ സമൂഹത്തെ താറുമാറാക്കിയ പ്രകൃതി ദുരന്തങ്ങളിൽ മനുഷ്യ സാധ്യമായ സഹായങ്ങളുമായി മറ്റു സംഘടനകൾ എത്തുന്നതിനുമുമ്പോ അവരോടൊപ്പം തന്നെയോ ഒരു ഭാരതീയ സഭ എന്ന സാമൂഹ്യ ഉത്തിരവാദിത്വ ബോധത്തോടെ സാന്നിധ്യം അറിയിക്കുവാൻ കഴിഞ്ഞു എന്നതു സഭയ്ക്കു മുഴുവനും എന്നും അഭിമാനാർഹമായ യാഥാർത്ഥ്യമാണ്.

വന്ദ്യനായ റമ്പാച്ചൻ ഒരിക്കലും ദൈവത്തെ മാനുഷീകരിച്ചും, സ്വർഗ്ഗത്തെ ലൗകീകരിച്ചും, ദൈവീക മൂല്യങ്ങളെ സ്വാർത്ഥപരമായി ദുർവ്യാഖ്യാനം ചെയ്തും വേദനുസരണമായ ജീവിതത്തെ അവഗണിച്ച് തികച്ചും സ്വാർത്ഥതയിലൂന്നിയ ജീവിതത്തിലേക്ക് മാറിപ്പോയിട്ടില്ല. അദ്ദേഹം ദൈവവചനം പറയുകയും പ്രഘോഷിക്കുകയും മാത്രമല്ല അത് പ്രാവർത്തികമാക്കി മറ്റുള്ളവരെ അതിന്റെ രുചിയും വശ്യതയും അനുഭവിപ്പിക്കുവാൻ കൂടി പ്രാപ്തനായിരുന്നു. വടശ്ശേരിയത്ത് സാം വി. ഗബ്രിയേൽ അച്ചന്റെ ഫിലിപ് റമ്പാച്ചനെ കുറിച്ചുള്ള ഓർമ്മ കുറിപ്പ് ഇങ്ങനെയാണ്· ഒരിക്കൽ പുതുപ്പാടി ബാലഭവനത്തിൽ അദ്ദേഹം പോറ്റിപ്പുലർത്തിവന്ന കുഞ്ഞുങ്ങൾക്ക് പനിയും ശർദ്ദിലും ഉണ്ടായി. അതിലൊരു ബാലനെ തോളിലേറ്റി ശുശ്രൂഷിക്കുന്നേരം അവൻ അദ്ദേഹത്തിന്റെ തോളിൽ കിടന്ന് ശർദ്ദിച്ച് തന്റെ ശരീരത്തിലൂടെ ശർദ്ദിൽ ഒഴുകിയപ്പോൾ യാതൊരു ഭാവവ്യത്യാസവുമില്ലാതെ പെറ്റമ്മയെപ്പോലെ സഹിക്കുകയും സ്നേഹം പകർന്ന് നൽകികൊണ്ടിരിക്കുകയും ചെയ്തതിനു ഞാൻ ദൃക്സാക്ഷിയാണ്.

റമ്പാച്ചന്റെ ലളിതമായ രീതിയിലുള്ള മിഷനറി പ്രവർത്തനങ്ങൾ ആഴമായ ഉൾക്കാഴ്ച നൽകുന്നവയാണ്. ഒരു കാര്യത്തിനായി ഉറച്ച ബോധ്യത്തോടെ ഇറങ്ങിത്തിരിച്ചാൽ അക്കാര്യം സാധിച്ചെടുത്തേ പിൻമാറാറുള്ളൂ. അതിനു വേണ്ടിയർപ്പിക്കുന്ന സമർപ്പണവും നിശ്ചയദാർഢ്യവും ആത്മാർത്ഥതയും ഏറെ പ്രശംസനിയമാണ്. ദൈവം നല്കിയ തന്റെ ആയുസ്സും ആരോഗ്യവും പ. സഭയുടെ യശസ്സിനും ദൈവ തിരുനാമ മഹത്വത്തിനുമായി ആതുരരും ആലംബഹീനരുമായവരുടെ ക്ഷേമപ്രവൃത്തികളിലൂടെയായിരിക്കണമെന്ന് തന്റെ ജീവിതാവസാനം വരെയും വന്ദ്യ റമ്പാച്ചൻ ചിന്തിച്ചിരുന്നു. ഇഷ്ടമില്ലാത്ത കാര്യങ്ങൾ ആരിൽ നിന്നുണ്ടായാലും സമചിത്തതയോടെയും കോപിക്കാതെയും പ്രതികരിക്കാനാവുമായിരുന്നു എന്നത് അനുകരണീയമായ റമ്പാച്ചന്റെ വലിയ ഒരു പ്രത്യേകതയാണ്. വന്ദ്യ റമ്പാച്ചന്റെ രണ്ടാം ചരമ വാർഷിക സന്ദർഭത്തിൽ മിഷനെ കുറിച്ചുള്ള പൊതുവായ ചില ചിന്തകളോടെ ഈ കുറിപ്പ് അവസാനിപ്പിക്കട്ടെ.

പൗരാണികത്വം കൊണ്ടും ശ്രേഷ്ഠമായ ആരാധനകൊണ്ടും വിശേഷതയുള്ള മലങ്കര സഭ എളിയ രീതിയിൽ പ്രവർത്തിക്കുന്ന ചില മിഷൻ സ്ഥാപനങ്ങൾ കൊണ്ട് ആശ്വസിക്കരുത്. സമൂഹത്തിന്റെ ഉദ്ധാരണത്തിനു ആവിശ്യമായ കൈതാങ്ങുകൾ തക്ക സമയത്ത് ചെയ്യുവാൻ സാധിക്കുമ്പോഴേ നാം ഈ സമയത്തിനു അനുരൂപമാകുന്നുള്ളൂ. സഭാ മക്കളുടെ വിഭവങ്ങളെ വലിയ ദേവാലയ പുനർ നിർമ്മാണത്തിനോ, ദേവാലയ പരിസര പണികൾക്കൊ ചിലവാക്കുന്നതിൽ താല്പ ര്യങ്ങൾ കുറച്ച് സമൂഹത്തിലെ അശരണരായവർക്ക് നല്കുവാൻ സഭയാകമാനം മാറ്റം ആവിശ്യമാണ്. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ പ്രത്യേകിച്ചു ഭാരതത്തിലെ എല്ലാ ജില്ലകളിലും കുറഞ്ഞ പക്ഷം എല്ലാ സംസ്ഥാനങ്ങളിലെങ്കിലും മലങ്കര സഭയുടെ മിഷൻ കേന്ദ്രങ്ങളുണ്ടാകു

5th DEATH ANNIVERSARY
IN LOVING MEMORY OF



( 17/09/2017 )

**LATE SMT. MARIAMMA CHACKO**
**W/O SHRI P. CHACKO**

47, Durgesh Vihar,
J.K Road, Narela Shankari,
Bhopal
(9893045671)

"You were our Strength and Guiding Spirit and will Remain So Forever."

*A Tribute of Love from*

*Children :*
Sheena
Shiji & Merlin-Ebin, Joyan

**ALL STAFF & EMPLOYEE'S**
**MGM INDUSTRIES & MGM ENTERPRISES,**
**BHOPAL. M.P.**

---

GSTIN : 32AEEPD3742C1ZA



പള്ളികളുടെ
മനോഹാരിതയ്ക്കു വേണ്ടി
മദ്ബഹായും പള്ളി ഹാളുകളും,
വിദേശ നിർമ്മിത സിന്തറ്റിക് കാർപ്പറ്റുകളും
കയർ കാർപ്പറ്റുകളും ഉപയോഗിച്ച്
ആകർഷണീയമായി ഫർണിഷിംഗ്
ഓർഡർ അനുസരിച്ച്
ചെയ്തു കൊടുക്കുന്നു

# PEEJAY COIR & CARPET FURNISHING COMPANY

East of St. Thomas Orthodox Church, Alleppey, Kerala.
**Mob : 9495268869 / 8921627661**

Proprietor
**K. V. DANIEL**

- 30 വർഷത്തെ പാരമ്പര്യം
- പരിചയ സമ്പന്നരായ ജോലിക്കാർ

കയും അവിടെ താമസി ച്ചുകൊണ്ട് ഗ്രാമങ്ങളിലേക്ക് സഭയുടെ മിഷ്യനറിമാർ അനസ്യൂതം സഞ്ചരിച്ച് ക്രിസ്തുവിന്റെ സ്നേഹം ജാതി-മത-വർണ്ണ വിവേചന വ്യത്യാസങ്ങളില്ലാതെ വ്യാപിപിക്കുവാൻ തക്ക വിശാലതയുണ്ടാകണം. ഈ സഭ മലയാളികളുടെ മാത്രം ആയി പോകാതെ ഭാരതത്തിന്റെ സഭയായി തീരണം.

പരിശുദ്ധ മാർത്തോമ്മ ശ്ലീഹയ്ക്ക് ശേഷം പരുമല തിരുമേനി വരെയുള്ള കാലഘട്ട ങ്ങളിലെ മിഷ്യൻ പ്രവർത്തനങ്ങളെക്കുറിച്ച് പ്രചോദിപ്പിക്കും വിധമുള്ള അറിവുകൾ പരിമിതമാണ്. പരിശുദ്ധ പരുമല തിരുമേനിയും, അഭിവന്ദ്യ അൽവാറിസ് തിരുമേനിയും ശ്രദ്ധേയമായ മിഷൻ ഇടപടലുകൾ നടത്തി. അതിനു ശേഷം അഭിവന്ദ്യ മുക്കെഞ്ചേരി പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ അദ്ധ്വാനവും മലങ്കര സഭയുടെ ഇരുപതാം നൂറ്റണ്ടിന്റെ വർണ്ണചിത്രങ്ങളാണ്. ദൈവത്തിൻറെ കരുണയാൽ സഭയിലെ മിഷ്യൻ പ്രവർത്തനങ്ങൾ മറ്റു സഭകളുടെയോ സംഘടനകളുടെയോ പ്രവർത്തനങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ പരിമിതമെങ്കിലും വിവിധ ഇടങ്ങളിൽ ചിലരുടെ പൂർണ്ണ സമർപ്പണത്താൽ നടക്കുന്നു എന്നാൽ സഭയാകമാനം ആ താൽപര്യം കാത്തു സൂക്ഷിക്കുന്നതിൽ അപാകതകൾ വരുന്നുണ്ട്. പലപ്പോഴും സ്വന്തം (വ്യക്തി, ഇടവക, ഭദ്രാസനം) വളർച്ചയെ കുറിച്ചുള്ള ആശങ്കയല്ലാതെ മറ്റുള്ളവർക്ക് വേണ്ടി ചെയ്യുവാനുള്ള ക്രിസ്തീയ ധാർമ്മികത വിസ്മരിക്കുന്നു. അവരവർ ഭാഗഭോക്കായിരിക്കുന്ന ഇടവകയോ ഭദ്രാസനമോ, പ്രസ്ഥാനമോ മാത്രം ഏറ്റം ശ്രേഷ്ഠമായി പരിഗണിക്കുകയോ അവയുടെ വളർച്ച മാത്രം ശ്രദ്ധിക്കുകയും മറ്റുള്ളവയെ അവഗണിക്കുകയും ചെയ്യുന്ന ഭാവം കണ്ടിട്ടുണ്ട്. എല്ലാ ഘടകങ്ങളും പ്രവർത്തനങ്ങളും സഭയെന്ന പൊതു മാതാവിന്റെ ശ്രേഷ്ഠതയെ വർദ്ധിപ്പിക്കുന്നു എന്നു ഗണിക്കുന്നതാണ് ഉചിതം എന്നു കരുതുന്നു. വ്യത്യസ്തമായ സമൂഹത്തിന്റെ ആവിശ്യങ്ങൾ ഉൾകാഴ്ചയായി എടുത്ത് മനുഷ്യ ജീവിതത്തിന്റെ നാനാവിധ ആവിശ്യങ്ങൾ മനസ്സിലാക്കി വിവിധ വ്യക്തികൾ തുടക്കം കുറിച്ച എല്ലാ സ്ഥാപനങ്ങളും പ. സഭയുടെ പൊതുപ്രവർത്തനമായി അംഗീകരിക്കേണ്ടിയിരിക്കുന്നു. സ്ഥാപകനേതാവിന്റെ കാലം കഴിഞ്ഞാലും ഈ പ്രസ്ഥാനങ്ങൾ സഭയുടെ അഭിമാനമായി നിലകൊള്ളണമെങ്കിൽ പൊതുവായ കാഴ്ചപ്പാട് എന്നും ആവശ്യമാണ്. ○



തുമ്പമൺ ഭദ്രാസന സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ട വെരി. റവ. ജോൺസൺ കല്ലിട്ടതിൽ കോർഎപ്പിസ്കോപ്പ ചന്ദനപ്പള്ളി സെന്റ് ജോർജ്ജ് വലിയ പള്ളിയംഗവും വകയാർ സെന്റ് മേരീസ് വലിയ പള്ളി വികാരിയുമാണ്. ഭാര്യ പരേത യായ ഷേർളി ജോൺസൺ മക്കൾ: ഡോ. ഷൈജോ ജോൺസൺ, ഡോ.ഷൈജു ജോൺസൺ.

---



എം.ജി. സർവകലാശാലയിൽ നിന്ന് കോമേഴ്സ് വിഭാഗത്തിൽ ഡോക്ടറേറ്റ് ലഭിച്ച ഡോ. പ്രീതി തോമസ്. കൈപ്പട്ടൂർ സെ. ഇഗ്നേഷ്യസ് ഇടവകാംഗം മുണ്ടകപള്ളിൽ കുറ്റിയിൽ ടിനു എം. തങ്കച്ചന്റെ ഭാര്യയും കൂടൽ സെ. മേരീസ് മഹാഇടവകയിൽ മുതലാകുളത്തു എം.ജെ. തോമസിന്റെയും സൂസി തോമസിന്റെയും മകളുമാണ്.



സുൽത്താൻബത്തേരി ഭദ്രാസന സെക്രട്ടറിയായി മാനന്തവാടി സെന്റ് തോമസ് ഇടവക വികാരി ഫാ.ബേബി ജോൺ കളീയ്ക്കലിനെ തിരഞ്ഞെടുത്തു.മലബാർ സോൺ വൈദീക സംഘം കോഡിനേറ്റർ ആയി പ്രവർത്തിക്കുന്ന അച്ചൻ പുതുപ്പാടി സെന്റ് ജോർജ് വലിയപള്ളി ഇടവകാംഗമാണ്. സഹധർമ്മിണി : ബിന്ദു പൗലോസ്, മക്കൾ: ഫേബ ജോൺ, അക്സ ജോൺ, എമീമ ജോൺ.



കോട്ടയം ഭദ്രാസന സെക്രട്ടറിയായി തെരഞ്ഞെടുത്ത ഫാ. കെ.എം. സഖറിയ കൂടത്തിങ്കൽ. പൊങ്ങന്താനം സെ. തോമസ് പള്ളി വികാരിയും തലയിണത്തടം സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകാംഗവുമാണ്. സഹധർമ്മിണി: ലൈസമ്മ സക്കറിയ. മക്കൾ: കെ.സി. സൂസൻ, നിസ്സി സാറ, ബ്ലസി എൽസ.



കൊച്ചി ഭദ്രാസന സെക്രട്ടറിയായി ഫാ.സി.എം.രാജുവിനെ തെരഞ്ഞെടുത്തു. എറണാകുളം സെന്റ് മേരീസ് കത്തീഡ്രൽ വികാരിയാണ്. സഹധർമ്മിണി: റീന രാജു. മക്കൾ: അനുഗ്രഹ രാജ്, ആശിഷ രാജ്.



ഇലക്ട്രോണിക്സ് ആൻഡ് കമ്മ്യൂണിക്കേഷൻ എഞ്ചിനീയറിങ്ങിൽ (മണിപ്പാൽ അക്കാദമി ഓഫ് ഹയർ എഡ്യൂക്കേഷൻ) പിച്ച്ഡി നേടിയ മേരി ആൻ ജോർജ്. വാഴൂർ വടക്കേക്കര ഡോ. വി ഐ ജോർജിന്റെയും ഡോ. സിജി പേൾ കുര്യന്റെയും മകൾ. ഭർത്താവ് : വാഴൂർ മറ്റത്തിൽ ഡോ. സോജൻ ആൻഡ്രൂസ് സഖറിയ (പരിശുദ്ധ കാതോലിക്ക ബാവയുടെ സഹോദര പുത്രൻ)



ഡൽഹി എയിംസിൽ നിന്നും MD( Geriatric Medicine) ഫസ്റ്റ് റാങ്ക് കരസ്ഥമാക്കിയ Dr. സുദീപ് മാത്യൂ ജോർജ്ജ്. കങ്ങഴ പുതുപ്പറമ്പിൽ Sri. ജോർജ്ജ് പി.മാത്യുവിന്റെയും ജാൻസി തോമസിന്റെയും മകൻ. കങ്ങഴ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.



ധൻബാദ് ഐ.ഐടിയിൽ നിന്ന് മൈനിംഗ് മെഷീനറി എൻജിനീയറിംഗിൽ (എം.ടെക്) ഒന്നാം റാങ്കോടെ ഗോൾഡ് മെഡൽ നേടിയ ചൊവ്വള്ളൂർ മുളമൂട്ടിൽ അബി ജോൺസ്. ഫാ. സി. ജോൺസൺ മുളമൂട്ടിലിന്റെയും സൂബി തോമസ് വൈദ്യന്റെയും മകനാണ്. കൊല്ലം ചൊവ്വള്ളൂർ സെ. ജോർജ് ഓർത്തഡോക്സ് ഇടവകാംഗം



ചെന്നൈ സത്യഭാമ യൂണിവേഴ്സിറ്റിയിൽ നിന്ന് ഇലക്ട്രോണിക്സ് എൻജിനീയറിംഗിൽ ഡോക്ടറേറ്റ് നേടിയ റിബിൻ തേക്കിൽ. തിരുവല്ല കല്ലുങ്കൽ തേക്കിൽ ഷാലോമിൽ വെരി. റവ. തോമസ്തേക്കിൽ കോർഎപ്പിസ്കോപ്പയുടെയും ഏലിയാമ്മ തോമസിന്റെയും മകനാണ്. കല്ലുകൽ സെന്റ് ഇഗ്നാത്തിയോസ് ഇടവക അംഗം. ഭാര്യ: ഷെറിൻ എലിസബത്ത് തോമസ്, മക്കൾ: ജിയാന എൽസാ റ്റിബിൻ, ജിസേൽ അന്നാ റ്റിബിൻ.



പോണ്ടിച്ചേരി കേന്ദ്ര സർവ്വകലാശാലയിൽ നിന്നും M.Sc. ഡിസാസ്റ്റർ മാനേജ്മെന്റിൽ രണ്ടാം റാങ്ക് കരസ്ഥമാക്കിയ അനുഗ്രഹ രാജ്. കൊച്ചി ഭദ്രാസനത്തിലെ തൃശ്ശൂർ ചെമ്പുക്കാവ് സെന്റ് തോമസ് ഇടവകാംഗവും കൊച്ചി ഭദ്രാസന സെക്രട്ടറി ഫാ.സി.എം.രാജുവിന്റെയും റീന രാജുവിന്റെയും മകൾ.

## മാർ അത്താനാസിയോസ് സ്മാരക എക്സലൻസ് അവാർഡ് ഡോ. സാറാ ജോർജ് മുത്തൂറ്റിന്



**ചെങ്ങന്നൂർ:** "തോമസ് മാർ അത്താനാസിയോസ് സ്മാരക എക്സലൻസ് അവാർഡ്" ഡോ. സാറാ ജോർജ് മുത്തൂറ്റിന് ലഭിച്ചു.

ചെങ്ങന്നൂർ ബഥേൽ അരമനയിൽ നടന്ന സമ്മേളനത്തിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായും ഗോവ ഗവർണർ പി.എസ്. ശ്രീധരൻ പിള്ളയും ചേർന്ന് അവാർഡ് സമ്മാനിച്ചു. ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു.

മൂന്നു ദശാബ്ദത്തിലേറെ വിദ്യാഭ്യാസ രംഗത്ത് നൽകിയ സേവനങ്ങൾക്കാണ് അവാർഡ്.




H.H. Baselios Marthoma Mathews III
Catholicos of the East &
Malankara Metropolitan

Chief Celebrant
H.G. Dr. Zacharias Mar Aprem
(Asst. Metropolitan, Diocese of
South West America)

Vicar
Fr. Zerah Paul
Padavettil

